പ്രശസ്ത വൈദിക ശൃംഖലയിലെ ശ്രേഷ്ഠനായ ഒരു പിതാവ്

# തെങ്ങുംതറയിൽ കൊച്ചിട്ടി
# ഗീവറുഗീസ് കോർഎപ്പിസ്കോപ്പാ

## ചരമ ശതാബ്ദി സ്മാരക ഗ്രന്ഥം

പ്രസാധകർ
തെങ്ങുംതറയിൽ ഫാമിലി ഫെലോഷിപ്പ്
പത്തനംതിട്ട

# The Malankara Orthodox Syrian Church

## Catholicate of the East

**Baselios Marthoma Didymus I**
CATHOLICOS OF
THE APOSTOLIC THRONE OF
ST. THOMAS
AND MALANKARA METROPOLITAN

Catholicate Palace
Kottayam - 686 038
Kerala, India

ഏപ്രിൽ 24, 2009

നമുക്ക് എത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ തെങ്ങുംതറയിൽ കുടുംബാംഗങ്ങൾക്ക് വാഴ്വ്!

പ്രിയരെ,

പത്തനംതിട്ട തെങ്ങുംതറയിൽ വന്ദ്യ ഗീവർഗീസ് കോർഎപ്പിസ്ക്കോപ്പാ ഒന്നാമന്റെ ചരമ ശതാബ്ദിയോടനുബന്ധിച്ച് ഒരു സ്മാരക ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നു എന്നറിയുന്നതിൽ നമുക്ക് അതിയായ സന്തോഷമുണ്ട്. ഈ സംരംഭത്തിന് മുൻകൈ എടുത്ത അദ്ദേഹത്തിന്റെ കുടുംബാംഗങ്ങളെ നാം പ്രത്യേകം അനുമോദിക്കുന്നു.

സഭാതലത്തിലും സാമൂഹ്യ മണ്ഡലത്തിലും ഉന്നതശീർഷനായി ശോഭിച്ച അദ്ദേഹത്തിന് സമൂഹത്തിലുണ്ടായിരുന്ന സ്വാധീനം ഏറെ വലുതായിരുന്നു എന്ന് പലരിൽ നിന്നും കേട്ട് മനസ്സിലാക്കുവാൻ നമുക്ക് സാധിച്ചിട്ടുണ്ട്. നവീകരണശക്തികളിൽ നിന്നും പരിശുദ്ധ സഭയെ രക്ഷിക്കുന്നതിനും, പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിനെതിരെ നടപടി സ്വീകരിക്കുന്നതിനും വേണ്ടി എ. ഡി. 1876-ൽ മുളന്തുരുത്തിയിൽ സമ്മേളിച്ച പള്ളിപ്രതിപുരുഷന്മാരുടെയും വൈദികരുടെയും യോഗത്തിൽ പരിയാരം, മാക്കാംകുന്ന് ഇടവകകളെ പ്രതിനിധീകരിച്ച് അതിൽ സംബന്ധിച്ച വന്ദ്യ ഗീവർഗീസ് കോറെപ്പിസ്കോപ്പാ ഒന്നാമൻ നവീകരണശക്തികൾക്കെതിരെ ശക്തമായി നിലകൊണ്ടു എന്നുള്ളത് തീർച്ചയായും മലങ്കരസഭയ്ക്ക് അഭിമാനകരമാണ്. സഭാ സേവനത്തിൽ എന്നതുപോലെ തന്നെ വിദ്യാഭ്യാസ മേഖലയിലും അദ്ദേഹം ശ്രദ്ധ പതിപ്പിച്ചു എന്നുള്ളത് പ്രത്യേകം ശ്രദ്ധേയമാണ്. അതിനായി പത്തനംതിട്ടയിലുള്ള ഇതര മതസ്ഥരായ ആളുകളോട് ഒന്നിച്ച് അദ്ദേഹം പ്രവർത്തിച്ചു എന്നുള്ളതും ഇത്തരുണത്തിൽ നാം പ്രത്യേകം സ്മരിക്കുന്നു.

സഭയ്ക്കും സമൂഹത്തിനും ഉന്നതമായ നേതൃത്വം നൽകി കർതൃസന്നിധിയിലേക്ക് വാങ്ങിപ്പോയ അദ്ദേഹത്തിന്റെ സ്മരണ ശാശ്വതമായി നിലനിർത്തുന്നതിന്, ചരമ ശതാബ്ദി സ്മാരകമായി നിങ്ങൾ പ്രസിദ്ധീകരിക്കുന്ന ഗ്രന്ഥത്തിന് സാധിക്കട്ടെ എന്ന് പ്രത്യേകം പ്രാർത്ഥിക്കുകയും എല്ലാവിധ ആശംസകളും നേരുകയും ചെയ്യുന്നു. ഇതിനുവേണ്ടി അദ്ധ്വാനിക്കുകയും അല്പമായോ അധികമായോ സഹകരിക്കുകയും ചെയ്യുന്ന ഏവരേയും ദൈവംതമ്പുരാൻ തന്റെ അദൃശ്യമായ വലതുകരം നീട്ടി വാഴ്ത്തി അനുഗ്രഹിക്കട്ടെ.

**ബസ്സേലിയോസ് മാർത്തോമ്മാ**
**ദിദിമോസ് പ്രഥമൻ**



# The Malankara Orthodox Syrian Church

**(Catholicate of the East)**

Diocese of Chengannur

**Thomas Mar Athanasius**

Office: Bethel Aramana
Chengannur

4 - 4 - 09

നമുക്കേത്രയും വാത്സല്യമുള്ള തെങ്ങുംതറയിൽ റ്റി. ജി. ജോൺ കോർഎപ്പിസ്ക്കോപ്പായ്ക്ക് വാഴ്‌വ്.

പ്രിയനെ,

ഭാഗ്യ സ്മരണാർഹനായ തെങ്ങും തറയിൽ ഗീവർഗ്ഗീസ് കോർ– എപ്പിസ്കോപ്പാ ഒന്നാമന്റെ ചരമ ശതാബ്ദി ആഘോഷങ്ങളുടെ ഭാഗമായി ഒരു സ്മാരകഗ്രന്ഥം പ്രസിദ്ധീകരിക്കുന്നു എന്നറിഞ്ഞതിൽ നമുക്ക് സന്തോഷമുണ്ട്. തിരുവിതാംകൂർ ചരിത്രത്തിലും മലങ്കര സഭാ ചരിത്രത്തിലും തിളങ്ങി ശോഭിച്ചിരുന്ന തെങ്ങും തറയിൽ കൊച്ചിട്ടിത്തരകന്റെ തൃതീയ പുത്രനായ ഗീവർഗ്ഗീസ് കോർഎപ്പിസ്കോപ്പാ സഭയുടെ കിഴക്കൻ മേഖലയിൽ ഉന്നത സ്ഥാനീയൻ ആയിരുന്നു. പത്തനംതിട്ട പ്രദേശത്തിന്റെ സമഗ്രവികസനത്തിന് സഹായകമാകും വിധം ഒരു സ്കൂൾ സ്ഥാപിക്കുവാനും, ഓർത്തഡോക്സ് സഭയ്ക്ക് അഭിമാനകരമായ വിധത്തിൽ സെന്റ് പീറ്റേഴ്സ് പള്ളിക്ക് ആരംഭം കുറിക്കുവാനും വന്ദ്യ ആചാര്യനെ ദൈവം നിയോഗിച്ചു.

മലങ്കര സഭയിൽ ആകമാനം ആഞ്ഞടിച്ച നവീകരണ കൊടുങ്കാറ്റിൽ സഭാനൗകയെ നയിക്കുവാൻ ശക്തമായ നേതൃത്വമാണ് തെങ്ങും തറയിൽ ഗീവർഗീസ് കോർ എപ്പിസ്കോപ്പാ നൽകിയത്. ജാതിമത ഭേദമന്യേ എല്ലാവരുടെയും മനസിൽ ഉന്നത സ്ഥാനീയനായിരുന്ന ഗീവർഗ്ഗീസ് കോർ– എപ്പിസ്കോപ്പായുടെ അനശ്വര സ്മരണകൾ പങ്കുവയ്ക്കുവാൻ ഈ ഗ്രന്ഥം സഹായകരമാകട്ടെ എന്ന് നാം ആശംസിക്കുന്നു.



വന്ദ്യനായ ഗീവർഗ്ഗീസ് കോർഎപ്പിസ്കോപ്പായെ സർവ്വശക്തൻ ഇമ്പങ്ങളുടെ പറുദീസയിൽ പന്തിക്കിരുത്തട്ടെ എന്ന് പ്രാർത്ഥിച്ച് ആശംസിക്കുന്നു.

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ.

**The Malankara Orthodox Syrian Church**
**(Catholicate of the East)**
Diocese of Thumpamon
**Kuriakose Mar Clemis**

Office: Basil Aramana
Pathanamthitta

12 - 4 - 09

# പൂർവ്വ പിതാക്കന്മാരുടെ സ്മരണ അനുഗ്രഹപ്രദം

നമുക്ക് എത്രയും സ്നേഹിക്കപ്പെട്ട തെങ്ങുംതറയിൽ റ്റി. ജി. ജോൺ കോർഎപ്പിസ്ക്കോപ്പായിക്ക് വാഴ്വ്.

പ്രിയനെ,

തെങ്ങുംതറയിൽ കുടുംബത്തിൽ പരേതനായ തെങ്ങുംതറയിൽ കൊച്ചിട്ടി ഗീവറുഗീസ് കോർഎപ്പിസ്ക്കോപ്പായുടെ ചരമശതാബ്ദി പ്രമാണിച്ച് ഒരു സ്മാരക ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നു എന്നറിയുന്നതിൽ നാം സന്തോഷിക്കുന്നു. അതിനായി പ്രവർത്തിക്കുന്ന അച്ചനെയും എഡിറ്റർ കെ. വി. മാമ്മനെയും ആത്മാർത്ഥമായി അനുമോദിക്കുകയും ചെയ്യുന്നു.

പുരാതന ക്രൈസ്തവ കേന്ദ്രമായിരുന്ന നിലയ്ക്കൽ നിന്നും നൂറ്റാണ്ടുകൾക്കു മുമ്പ് പറപ്പാറ്റകളുടെ ആക്രമണം മൂലം നിരണം, കടമ്പനാട്, ഭരണങ്ങാനം മുതലായ സ്ഥലങ്ങളിലേക്ക് സഭാമക്കൾ പലായനം ചെയ്തു താമസം ഉറപ്പിച്ചതായി ചരിത്രം സാക്ഷിക്കുന്നുണ്ട്. ഭരണങ്ങാനത്തു നിന്ന് ഇലന്തൂർ വന്ന് താമസമാക്കിയ പ്ലാത്തോട്ടം കുടുംബത്തിലെ ഒരു പിതാവും അദ്ദേഹത്തിന്റെ പിൻഗാമികളും സഭാപിതാക്കന്മാർക്ക് താങ്ങും തണലുമായി പ്രവർത്തിച്ചിരുന്നതായും നാം മനസ്സിലാക്കുന്നു. അവരിൽ ഏറ്റം പ്രമുഖൻ ആറാം മർത്തോമ്മാ മുതൽ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസ് വരെയുള്ള സഭാപിതാക്കന്മാർക്ക് എല്ലാ തലത്തിലും പിൻതുണ നൽകിയ തെങ്ങുംതറയിൽ കൊച്ചിട്ടിത്തരകനായിരുന്നു.

ഈ കൊച്ചിട്ടിത്തരകന്റെ ഇളയപുത്രനാണ് നമ്മുടെ സ്മര്യപുരുഷൻ ഗീവറുഗീസ് കോർ എപ്പിസ്ക്കോപ്പാ ഒന്നാമൻ. ഇദ്ദേഹം ചേപ്പാട്ടു മാർ

ദീവന്നാസിയോസിൽ നിന്നും ശെമ്മാശുപട്ടവും മാത്യൂസ് മാർ അത്താനാസിയോസിൽ നിന്നും കശ്ശീശാസ്ഥാനവും സ്വീകരിച്ചു. 1875–ൽ പത്രോസ് തൃതിയൻ പാത്രിയർക്കീസ് ബാവായിൽ നിന്നു കോർഎപ്പിസ്ക്കോപ്പാ സ്ഥാനവും ലഭിച്ചു. കൊച്ചിട്ടിത്തരകന്റെയും കോർഎപ്പിസ്ക്കോപ്പായുടെയും നേതൃത്വത്തിൽ പരിയാരം, മാക്കാംകുന്ന്, മൈലപ്ര, കുമ്പഴ എന്നീ സ്ഥലങ്ങളിൽ പള്ളികൾ സ്ഥാപിക്കുന്നതിനും വിശ്വാസികളെ സത്യവിശ്വാസത്തിൽ ഉറപ്പിച്ച് നിറുത്തുന്നതിനും സാധിച്ചു എന്നത് എന്നും സ്മരിക്കേണ്ട ഒന്നാണ്. ചെറിയ തോതിൽ പ്രാരംഭം കുറിച്ച ഈ ദേവാലയങ്ങൾ ഇന്നു സഭയ്ക്ക് അഭിമാനസ്തംഭങ്ങളായി നിലകൊള്ളുന്നു എന്നതിൽ സന്തോഷിക്കാം.

വന്ദ്യനായ കൊച്ചിട്ടി ഗീവറുഗീസ് കോർ എപ്പിസ്കോപ്പാ ചരിത്ര പ്രസിദ്ധമായ മുളന്തുരുത്തി സുന്നഹദോസിൽ പരിയാരം, മാക്കാംകുന്ന്, പള്ളികളെ പ്രതിനിധാനം ചെയ്തു സംബന്ധിച്ചിരുന്നു എന്നത് നമ്മുടെ സഭയ്ക്കും പ്രത്യേകിച്ച് നമ്മുടെ ഭദ്രാസനത്തിനും അഭിമാനം നൽകുന്നു.

ഈ വന്ദ്യ പിതാവിന്റെ മക്കളും കൊച്ചുമക്കളുമായി വന്ദ്യ ശ്രീമാന്മാരായ മൽപ്പാൻ ഗീവറുഗീസ് കോർ എപ്പിസ്ക്കോപ്പാ രണ്ടമൻ അബ്രഹാം കശീശാ ഒന്നാമൻ, മത്തായി കശീശ്ശാ, ഗീവറുഗീസ് കോർ എപ്പിസ്കോപ്പാ മൂന്നാമൻ, അബ്രഹാം കശീശ്ശാ രണ്ടാമൻ എന്നിവരും വന്ദ്യ റ്റി. ജി. ജോൺ കോർ എപ്പിസ്ക്കോപ്പാ റ്റി. ജി. സ്റ്റീഫൻ കശീശാ, കോശി ഫിലിപ്പ് കശീശ്ശാ എന്നിവരും സഭാശുശ്രുഷയിൽ നൽകിയിട്ടുള്ളതും നൽകിക്കൊണ്ടിരിക്കുന്നതുമായ സംഭാവനകൾ വളരെ വലുതാണ് പൂർവ്വപിതാക്കന്മാർ എന്നും വരും തലമുറകൾക്ക് മാതൃകയായിരിക്കട്ടെ. അവരുടെ സ്മരണ കുടുംബാംഗങ്ങൾക്കും മറ്റുള്ളവർക്കും അനുഗ്രമായിത്തീരട്ടെ എന്ന് നാം ആശംസിച്ചു കൊള്ളുന്നു.



# The Malankara Orthodox Syrian Church

**(Catholicate of the East)**

Diocese of S. Battery

**Abraham Mar Ephiphanios**

21 - 04 - 09

മലങ്കര ഓർത്തഡോക്സ് സഭയിൽ അനുഗ്രഹകരമായി ദൈവിക ശുശ്രൂഷ നിർവഹിച്ച ശേഷം ദൈവസന്നിധിയിലേക്ക് കടന്നുപോയ ശ്രേഷ്ഠ വൈദികനാണ് തെങ്ങുംതറയിൽ ഗീവർഗീസ് കോർ എപ്പിസ്കോപ്പാ ഒന്നാമൻ ബഹു: അച്ചന്റെ ചരമ ശതാബ്ദിയോടനുബന്ധിച്ച് ഒരു സ്മാരക ഗ്രന്ഥം ഇറക്കുന്നു എന്നറിഞ്ഞതിൽ അതിയായ സന്തോഷമുണ്ട്. പൗരോഹിത്യ പാരമ്പര്യമുള്ള ഒരു കുടുംബത്തിൽ ജനിച്ച് പൗരോഹിത്യ ശുശ്രൂഷ ജീവിതചര്യയായി സ്വീകരിച്ച് ധന്യജീവിതം നയിച്ച അച്ചനെ നമുക്ക് സ്നേഹ ബഹുമാനത്തോടു കൂടി സ്മരിക്കാം. സഭയുടെ ആരാധന, വിശ്വാസ ആചാരങ്ങൾ എന്നിവയിലുണ്ടായിരുന്ന തീക്ഷണതയും അതിലുപരി അദ്ദേഹം നയിച്ചുവന്ന പ്രാർത്ഥനാ ജീവിതവും ഏറെ പ്രശംസനീയവും ഏവർക്കും മാതൃകാപരവുമാണ്. ആഢ്യത്തവും കുലീനതയും നിറഞ്ഞ നിന്ന അദ്ദേഹത്തിന്റെ ദൈവികതയും വിശുദ്ധിയും അനുകമ്പയും എടുത്ത പറയട്ടെ. അച്ചന്റെ ചരമ ശതാബ്ദി ആഘോഷങ്ങളിൽ ചേർന്നുകൊണ്ട് നമുക്കും അദ്ദേഹത്തിന്റെ ഉത്തമ മാർഗങ്ങളെ പിൻപാറ്റാം.

ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ.

**ഏബ്രഹാം മാർ എപ്പിഫാനിയോസ്**
**മെത്രാപ്പോലീത്താ**



# ആമുഖം

മലങ്കര സഭാ ചരിത്രചക്രവാളത്തിൽ ഒന്നരനൂറ്റാണ്ടിന് മുമ്പു വളരെ തിളങ്ങി പ്രശോഭിച്ചിരുന്ന ഒരു ശ്രേഷ്ഠ പുരോഹിതനായിരുന്നു പത്തംതിട്ടയിലെ വന്ദ്യ ദിവ്യശ്രീ തെങ്ങുംതറയിൽ ഗീവറുഗീസ് കോർ എപ്പിസ്ക്കോപ്പാ ഒന്നാമൻ. എന്നാൽ ഇന്നത്തെ തലമുറയിൽ അദ്ദേഹത്തെപ്പറ്റി അറിയാവുന്നവർ തീരെ വിരളമാണ്. സ്മര്യ പുരുഷന്റെ ചരമ ശതാബ്ദി ആഘോഷിക്കുന്ന ഈ സന്ദർഭത്തിൽ ഈ ശ്രേഷ്ഠ പുരോഹിതനെ പുതിയ തലമുറയ്ക്ക് പരിചയപ്പെടുത്തുന്നതിനുള്ള ഈ സ്മാരക ഗ്രന്ഥം സഹായകമാകുമെന്ന് കരുതുന്നു. ബഹു. പിതാവായിരുന്ന "കിഴക്കൻ ഇട്ടി" എന്ന വിശേഷ നാമത്തിൽ അറിയപ്പെട്ടിരുന്ന തെങ്ങുംതറയിൽ കൊച്ചിട്ടിത്തരകനോട് ചേർന്നു നിന്നുകൊണ്ട് കിഴക്കൻ പ്രദേശങ്ങളിൽ പലയിടങ്ങളിൽ പള്ളികൾ സ്ഥാപിക്കുന്നതിനും ജനങ്ങളെ സത്യവിശ്വാസത്തിൽ ഉറപ്പിക്കുന്നതിനും നമ്മുടെ കോർഎപ്പിസ്ക്കോപ്പാ മുൻകൈ എടുത്ത് പ്രവർത്തിച്ചു. കൂടാതെ ഈ ദേവാലയങ്ങളിലെല്ലാം വികാരിയായി വർഷങ്ങളോളം സേവനം ചെയ്യുകയും ഉണ്ടായി. നാനാ ജാതി മതസ്ഥരുടെയും ബഹുമാനാദരങ്ങൾ ആർജ്ജിച്ചുകൊണ്ട് പത്തനംതിട്ടയിലെയും പരിസരങ്ങളിലെയും സാമൂഹിക സാംസ്കാരിക, വിദ്യാഭ്യാസ രംഗങ്ങളിൽ അദ്ദേഹം വലിയ സംഭാവനകൾ പ്രദാനം ചെയ്തു.

ഈ കാലയളവിൽ ഈ വന്ദ്യ വൈദിക ശ്രേഷ്ഠനോടു കൂടി എല്ലാ കാര്യങ്ങളിലും സഹകരിച്ച് പ്രവർത്തിച്ച മഴുവഞ്ചേരി മഠത്തിൽ മത്തായി മുൻസിഫിനെ(പ്രഗല്ഭനിയമജ്ഞനായിരുന്ന പത്രോസ് മത്തായിയുടെ പിതാവ്) വിസ്മരിക്കാനാവില്ല.

ചരമശതാബ്ദി ആഘോഷങ്ങളുടെ ഭാഗമായി തെങ്ങുംതറയിൽ കുടുംബത്തിന്റെ ഒരു ചരിത്രവും അതിലെ പ്രസ്തരായിരുന്ന പിതാക്കന്മാരുടെ പ്രവർത്തനങ്ങളും ഉൾക്കൊള്ളുന്ന ഈ സ്മരണിക ലഭ്യമായ വിവരങ്ങൾ ചേർത്തു പ്രസിദ്ധപ്പെടുത്താൻ സാധിച്ചതിൽ ഏറെ സന്തോഷമുണ്ട്.

**ടി. ജി. ജോൺ**
**കോർഎപ്പിസ്ക്കോപ്പാ**



പത്തനംതിട്ട
28-4-2009

# അവതാരിക

പൗരോഹിത്യ പാരമ്പര്യം നിറഞ്ഞു നിൽക്കുന്ന തെങ്ങും തറയിൽ കുടുംബത്തിലെ ശ്രേഷ്ഠാചാര്യനായിരുന്ന കൊച്ചിട്ടി ഗീവറുഗീസ് കോർ എപ്പിസ്കോപ്പാ ഒന്നാമന്റെ സ്മരണയെ നിലനിറുത്താൻ അദ്ദേഹത്തിന്റെ ചരമ ശതാബ്ദി ആഘോഷിക്കുവാനും സ്മാരക ഗ്രന്ഥം പ്രസിദ്ധീകരിക്കുവാനും കുടുംബത്തിലെ അംഗങ്ങൾ തയ്യാറായത് ഏവർക്കും സന്തോഷജനകമാണ്. മാർത്തോമ്മാ ശ്ലീഹായിലൂടെയുള്ള പൗരോഹിത്യ പാരമ്പര്യം തലമുറകൾ കൈവിടാതെ കാളിയാങ്കൽ കുടുംബവും വിശിഷ്യ അതിന്റെ ഒരു പ്രധാന ശാഖയായ തെങ്ങുംതറയിൽ കുടുംബവും ഇന്നയോളം നിലനിറുത്തന്നു എന്നത് അഭിമാനകരം തന്നെ. ഇത് ഒരു ദൈവ നിയോഗമല്ലാതെ മറ്റെന്താണ്.

മദ്ധ്യ തിരുവിതാംകൂറിലെ ക്രൈസ്തവർക്കു താങ്ങും തണലുമായി നിന്ന് രക്ഷയും ആശ്വാസവും പകർന്നു കൊടുത്ത ഒരു ധീരകേസരിയായിരുന്നു തെങ്ങും തറയിൽ കൊച്ചിട്ടിത്തരകൻ. മലങ്കര സഭാധ്യക്ഷന്മാരായിരുന്ന ആറാം മാർത്തോമ്മാ മുതൽ മലങ്കര നസ്രാണികളുടെ മുടി ചൂടാമന്നനായി പ്രശോഭിച്ചിരുന്ന പാലക്കുന്നത്ത് മത്യൂസ് മാർ അത്താനാസിയോസ് വരെയുള്ള പിതാക്കന്മാരുടെ വിശ്വസ്തനും അടിയന്തിര ഘട്ടങ്ങളിൽ സന്തതസഹചാരിയുമായി തരകൻ പ്രവർത്തിച്ചു.

കൊച്ചിട്ടിത്തരകന്റെ വാത്സല്യ പുത്രനാണു നമ്മുടെ സ്മര്യപുരുഷൻ. ചേപ്പാട്ട് മാർ ദിവന്നാസിയോസിൽ നിന്നും ശെമ്മാശനായും മത്യൂസ് മാർ അത്താനാസിയോസിൽ നിന്നും കശ്ശീശായായും പട്ടംകെട്ടപ്പെട്ട ഗീവറുഗീസച്ചൻ, ബ. പിതാവിന്റെ നേതൃത്വത്തിൽ പണികഴിപ്പിക്കപ്പെട്ട പരിയാരം, മാക്കാംകുന്ന്, മൈലപ്ര, കുമ്പഴ, കിഴവള്ളൂർ, എന്നീ പള്ളികളുടെ വികാരിയായി ദീർഘകാലം സേവനം ചെയ്തു. മാർത്തോമ്മാ സഭയുടെ ആവിർഭാവത്തിനുശേഷം പരിയാരം പള്ളിയിൽ ഭിന്നത ഉണ്ടായി. ഈ സാഹചര്യത്തിൽ സ്വന്തം കുടുംബക്കാരോട് വ്യവഹാരം നടത്തുന്നതിന് തുനിയാതെ മഹാമനസ്കതയോടെ തന്റെ അവകാശം മറുഭാഗത്തിന് വിട്ടുകൊടുത്ത് കൊണ്ട് സ്വന്തം അനുയായികൾക്കായി പുതിയതായി സ്ഥാപിച്ചതാണ് കാരുർ പള്ളി. കോർഎപ്പിസ്കോപ്പാ മരണം വരെയും കാരൂർ പള്ളിയുടെ വികാരിയായിരുന്നു.

1875-ൽ പത്രോസ് പാത്രീയർക്കീസ് ബാവായിൽ നിന്ന് കോർ എപ്പിസ്കോപ്പാ സ്ഥാനം ലഭിച്ച ഇദ്ദേഹം 1876-ൽ കൂടിയ മുളന്തുരുത്തി സുന്നഹദോസിൽ സുപ്രധാന പങ്കു വഹിച്ചു. കിഴക്കൻ ദേശത്തിന്റെ ഉന്നതനായ നേതാവെന്ന നിലയിൽ ആജ്ഞാശക്തി ഉണ്ടായിരുന്ന കോർഎപ്പി

സ്കോപ്പായുടെ സാന്നിദ്ധ്യവും നേതൃത്വവും അഭിപ്രായ പ്രകടനങ്ങളും നവീകരണശക്തികൾക്കെതിരെ നീങ്ങാൻ ശക്തിപകർന്നു.

അടൂർ കണ്ണങ്കോട്ട് പുത്തൻ പുരയിൽ ആച്ചിയമ്മയായിരുന്നു അദ്ദേഹത്തിന്റെ സഹധർമ്മിണി. ഏഴ് ആൺമക്കളും നാല് പെൺമക്കളും അടങ്ങുന്ന ഒരു മാതൃകാ കുടുംബമായിരുന്നു കോർ എപ്പിസ്കോപ്പായുടേത്. മൂന്നു പുത്രന്മാർ പ്രശസ്ത വൈദികരായി. " മഹാചാര്യന്മാരുടെ മല്പാൻ" എന്ന എന്റെ വന്ദ്യ ഗുരുവായിരുന്ന മഹാനായ ഗീവറുഗീസ് കോർ എപ്പിസ്കോപ്പാ രണ്ടാമൻ മലങ്കര സഭയാകമാനം അറിയപ്പെട്ട ഒരു പ്രശസ്ത വൈദിക ഗുരുവായിരുന്നു. മൂന്നു മേല്പ്പട്ടക്കാരുൾപ്പെടെ ഇരുന്നുറിൽ പരം വൈദികരെ സുറിയാനി പഠിപ്പിച്ച അദ്ദേഹത്തെ സഭയ്ക്കു ഒരു നാളും വിസ്മരിക്കുക സാദ്ധ്യമല്ല. ഇന്നും തെങ്ങും തറയിൽ കുടുംബത്തിലെ വൈദികർ സഭയിൽ പ്രശസ്തമായ സേവനം ചെയ്തു വരുന്നു. കൊച്ചിട്ടി ഗീവറുഗീസ് കോർ എപ്പിസ്കോപ്പായുടെ സേവന സ്മരണകൾക്കു മുമ്പിൽ തല വണങ്ങിക്കൊണ്ട് ഈ ഗ്രന്ഥം സന്തോഷം സമർപ്പിച്ചു കൊള്ളുന്നു.

**മല്പാൻ ഫാ. എം. സി. ജോർജ് തരകൻ**
**വടക്കേടത്ത്**

ഓമല്ലൂർ
3-4-09



# ഒരു ദേശത്തിന്റെ അഭിമാനം

സംഭവബഹുലമായ ഒന്നരനൂറ്റാണ്ടു കടന്നുപോയി. പത്തൊൻപതും ഇരുപതും ശതകങ്ങളിൽ മനുഷ്യജീവിതത്തിന്റെ സമസ്ത മേഖലക ളിലും ശക്തമായ മാറ്റത്തിന്റെ കാറ്റാണടിച്ചത്. സാമൂഹിക, രാഷ്ട്രീയ, സാംസ്കാരിക, സാങ്കേതിക, ശാസ്ത്രീയ, വിദ്യാഭ്യാസ, മതരംഗങ്ങളിലെ എല്ലാം വികസനത്തിന്റെയും കുതിപ്പുകളുടെയും മുന്നേറ്റമാണുണ്ടായത്. ആ മുന്നേറ്റം ഇന്നും കൂടുതൽ ശക്തിയോടും വിഭാവനാതീതമായ ഗതി വേഗത്തോടും തുടരുന്നു. കഴിഞ്ഞ നൂറ്റാണ്ടുകളിൽ ജീവിച്ചിരുന്ന ബുദ്ധി രാക്ഷസന്മാരിൽ ആർക്കുംതന്നെ ലോകത്തെ കീഴ്മേൽ മറിച്ച മാറ്റങ്ങ ളെപ്പറ്റി മുൻകൂട്ടി ചിന്തിക്കാനോ, സ്വപ്നം കാണാനോ കഴിഞ്ഞില്ല എന്നത് അവരുടെ ഒരു കുറ്റവുമല്ല. വൻ പുരോഗതിയുടെ ഒരു ഉദാഹരണം മാത്രം പറയട്ടെ. കളിപ്പാട്ടത്തിനായി ചന്ദ്രനെ പിടിച്ചു തരണമെന്ന് അമ്മമാരുടെ ഒക്കത്തിരുന്ന് കരഞ്ഞു ശാഠ്യം പിടിച്ച കുഞ്ഞുങ്ങളുടെ പിൻതലമുറ ഇന്ന് ചന്ദ്രോപരിതലത്തിൽ കാലുകുത്തുകയും കൊടിനാട്ടുകയും ചെയ്യുന്നു. ഏതാനും മാസങ്ങൾക്കു മുമ്പ് ചന്ദ്രനിൽ തലനാരിഴയ്ക്ക് വ്യത്യാസമി ല്ലാതെയും, മിനിറ്റു തെറ്റാതെയും കൃത്യതയോടെ ചന്ദ്രയാൻ വാഹനം ചെന്നിറങ്ങിയപ്പോൾ ലോകം തരിച്ചു നിന്നുപോയി. ഇന്ത്യയുടെ വിജയ പ്രദമായ ചന്ദ്രയാൻ യാത്രയ്ക്കുവേണ്ടി വാഹനം രൂപകല്പന ചെയ്ത പ്രമുഖ ശാസ്ത്രജ്ഞന്മാരിൽ ഒരാളായ ഡോ. ടി. കെ. അലക്സ് മാക്കാം കുന്ന് ഇടവകയുടെ അരുമ സന്താനമാണെന്നുള്ള വസ്തുത നാട്ടുകാ രുടെ അഭിമാനബോധത്തെയും ഉയർത്തി ചന്ദ്രനിൽ അത് അതിവേഗം ലാൻഡ് ചെയ്തു എന്നതാണ് അവിസ്മരണീയ കാര്യം.

ഒന്നര നൂറ്റാണ്ടു മുമ്പിൽ നമ്മുടെ നാട്ടിൽ – പത്തനംതിട്ടയിൽ – പള്ളി യും പള്ളിക്കൂടവും പത്രവും, ദൂരദർശനും, ആകാശവാണിയും, ഫോണും മൊബൈലും ഒന്നും ഇല്ലായിരുന്നല്ലോ. ഈ കാലഘട്ടത്തെപ്പറ്റിയും അന്ന ത്തെ ഗതാഗത – ജീവിതശൈലികളെപ്പറ്റിയും ഒന്നും ഇന്നത്തെ തലമു റയ്ക്കു ഭാവന ചെയ്യാനോ കാണാൻ കഴിയാതെ വരുന്നതും അവരുടെ കുറ്റമാണെന്നു പറയാനാവില്ല. പഴയകാര്യങ്ങളെല്ലാം കാലത്തിന്റെ കല്ല റകളിൽ അമർന്നു പോയിരിക്കുന്നു. പണ്ടത്തെ കാർഷിക സമ്പ്രദായ ങ്ങളും ഭക്ഷണരീതികളും ഗ്രാമീണ ജീവിതത്തിന്റെ പ്രത്യേകതകളും പ്രഭാത–സായാഹ്ന പ്രാർത്ഥനകളും ഞായറാഴ്ചാരാധനകളും ഉത്സവ ങ്ങളും പെരുന്നാളുകളും അന്ധവിശ്വാസാചാരങ്ങളും എല്ലാം ഇന്ന് ഗവേഷണ പ്രധാനങ്ങളായ വിഷയങ്ങളായിരിക്കുന്നു. അതേസമയം എങ്ങും മതസൗഹാർദ്ദ നിർഭരമായ ജീവിതം. മാവേലിയുടെ കാലത്തെ പ്പോലെയുള്ള സമത്വം എങ്ങും ദൃശ്യമായിരുന്നു. ദൈവഭയവും സത്യവും

നീതിയും പരസ്പര സ്നേഹവും പരസ്പര ബഹുമാനവും ആയിരുന്നു അന്നത്തെ മനുഷ്യജീവിതത്തിന്റെ മുഖമുദ്ര. ഭൂലോകം ദൈവരാജ്യത്തിന്റെ ഒരു പ്രതിച്ഛന്ദമായിരുന്നു എന്ന് വിശേഷിപ്പിച്ചാലും ഏതാണ്ട് ശരിയായിരിക്കും. ഇന്ന് അപരിഷ്കൃതമെന്നോ പഴഞ്ചൻ എന്നോ ചിലരെങ്കിലും വിശേഷിപ്പിക്കുന്ന കാലഘട്ടമായ പത്തൊൻപതാം നൂറ്റാണ്ടിന്റെ രണ്ടാം പാദത്തിൽ ഒരു പ്രശസ്ത വൈദികകുടുംബം ഒരു ദേശത്തിന്റെ സമഗ്ര പുരോഗതിയ്ക്കുവേണ്ടി പ്ലാനിംഗോ ഭാവനയോ കൂടാതെ ചെയ്ത സേവനങ്ങളാണ് പത്തനംതിട്ടയ്ക്കും പരിസരപ്രദേശങ്ങൾക്കും ചൈതന്യവും പ്രകാശവും പകർന്നതെന്ന ചരിത്രസത്യം ആർക്കും നിഷേധിക്കാനാവാത്തതാണ്. ഏതൊരു പ്രദേശത്തിന്റെയും പുരോഗതിയ്ക്ക് ദൈവാലയവും വിദ്യാലയവും റോഡും മനുഷ്യർ തമ്മിലുള്ള ഉറ്റ സഹകരണവും അത്യന്താപേക്ഷിതമാണെന്നുള്ള കാര്യത്തിൽ സമചിത്തതയുള്ള ആർക്കും അഭിപ്രായ വ്യത്യാസം ഉണ്ടാകാനിടയില്ല. ഈശ്വരചിന്തയിൽ വേരൂന്നാത്തവർക്കും സനാതന മൂല്യങ്ങളെ അവഗണിക്കുന്നവർക്കും സമാധാനനിർഭരമായ നിർമ്മല ജീവിതത്തിന്റെ പച്ചപ്പുൽ തകടികളിൽ തങ്ങിനിൽക്കാൻ സാധ്യമല്ല. ഇക്കാര്യങ്ങളാണ് മതങ്ങളും മതനേതാക്കളും മൂല്യാധിഷ്ഠിത ജീവിതമുള്ള സമുന്നത നേതാക്കളും എന്നും അനുയായികളെ അനുസ്മരിപ്പിക്കുന്നത്. ഭാരതത്തിന്റെ പുരോഗതി ജീവിതമൂല്യങ്ങളെ മുറുകെപിടിച്ചു കൊണ്ട് വൈവിധ്യത്തിൽ ഏകത്വം ദർശിക്കുന്ന പ്രബുദ്ധരായ ജനസഞ്ചയമാണെന്നു സ്ഥാപിക്കാൻ കൂടുതൽ ഗവേഷണം ഒന്നും ആവശ്യമില്ല.

നൂറ്റമ്പതിൽപരം വർഷം മുമ്പ് ക്രൈസ്തവർ അധികം ഇല്ലാതിരുന്ന പത്തനംതിട്ട പ്രദേശത്ത് ജീവിച്ചിരുന്ന പരിമിതമായ കുടുംബങ്ങൾക്കു വേണ്ടി അഞ്ച് ഇടവകപ്പള്ളികൾ സ്ഥാപിക്കുകയും ഇതര സമുദായങ്ങളുടെ സഹകരണത്തോടുകൂടി ഒരു പള്ളിക്കൂടം ആരംഭിക്കുകയും ചെയ്തു എന്നത് ഒരു ചെറിയ നേട്ടമൊന്നുമല്ല. പതിനേഴ് ദശാബ്ദങ്ങൾക്കു മുമ്പ് അനുയായികളുടെ അനുമതി ഇല്ലാതെ ഏതാനും മുസ്ലീം സഹോദരങ്ങളുടെ സഹകരണത്തോടു കൂടിയാണ് കൊല്ലവർഷം 1018-ൽ മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് പള്ളി സ്ഥാപിച്ചത്. പ്രശസ്തമായ തെങ്ങുംതറയിൽ കുടുംബത്തിലെ പ്രഗല്ഭനായ കൊച്ചിട്ടി എന്ന പ്രമാണിയാണ് പള്ളി സ്ഥാപനത്തിന് മുൻകൈ എടുത്തത്. പള്ളിക്കു വേണ്ടി ദീർഘകാലം സർക്കാരുമായി കേസു പറഞ്ഞുവെങ്കിലും അന്തിമവിജയം കൊച്ചിട്ടിയുടെ ബലിഷ്ഠകരങ്ങളിൽ തന്നെ എത്തിച്ചേർന്നു. ഈ പള്ളിയിൽ പ്രഥമ ദിവ്യബലിയർപ്പിച്ചത് കണ്ണങ്കോട്ടു കാഞ്ഞിരക്കാട്ട് അച്ചനായിരുന്നു. വലിയ സഭാസ്നേഹിയായിരുന്ന കൊച്ചിട്ടിയുടെ പുത്രന്മാരിൽ ഒരാളായ ഗീവറുഗീസ് കോർഎപ്പിസ്ക്കോപ്പാ 1875-ൽ മലങ്കരയിൽ വന്ന

പത്രോസ് മൂന്നാമൻ പാത്രിയർക്കീസ് ബാവാ തറക്കല്ലിട്ട പള്ളിയുടെ പണി പൂർത്തിയാക്കി. ഏതാനും വർഷം കഴിഞ്ഞുണ്ടായ അതിവൃഷ്ടി യിലും പിന്നീടുണ്ടായ അഗ്നിബാധയിലും ഇടിഞ്ഞും കത്തിയും നശിച്ചുപോയ പള്ളിക്കെട്ടിടം ഒരു നൂറ്റാണ്ടു മുമ്പ് വലുതായി പുനർ നിർമ്മിക്കുകയാണുണ്ടായത്. ഇതിനുവേണ്ടി അത്യദ്ധ്വാനം ചെയ്ത തെങ്ങുംതറയിൽ കൊച്ചിട്ടി ഗീവറുഗീസ് കോർഎപ്പിസ്ക്കോപ്പായുടെ ചരമ ശതാബ്ദിയാണ്. അദ്ദേഹത്തിന്റെ കൊച്ചുമക്കളും നാട്ടുകാരും ചേർന്ന് ഇന്ന് സമുചിതമായി കൊണ്ടാടുന്നത്. ഇതിനകം രണ്ടു തലമുറ കൾ കടന്നുപോയി. എന്നിരിക്കിലും വലിയ സേവനം ചെയ്ത ആ വൈദി കനെ വിസ്മരിക്കാൻ സാധ്യമല്ലല്ലോ. അദ്ദേഹത്തിന്റെ സന്മാതൃകകളും ത്യാഗനിർഭരമായ സേവനങ്ങളും പ്രഗത്ഭരായ പുത്രന്മാരുടെ പ്രവർത്ത നങ്ങളും കാലത്തിന്റെ കുത്തൊഴുക്കിൽ കാലഹരണപ്പെടാതെ സൂക്ഷി ക്കുന്നതിനുവേണ്ടിയുള്ള ഈ അക്ഷര സ്മാരകത്തിനു രൂപകല്പന ചെയ്യുന്ന ജോലിയിൽ എന്നെ സഹകരിപ്പിച്ച എന്റെ നാട്ടുകാരോടും സുഹൃത്തുക്കളോടും എനിക്ക് സീമാതീതമായ കൃതജ്ഞതയും സന്തോ ഷവും ഉണ്ട്. എന്റെ വീടിനടുത്തു സ്ഥിതിചെയ്യുന്ന - വൈദിക പാരമ്പ ര്യത്താൽ പരിലസിക്കുന്ന - തെങ്ങുംതറ കുടുംബത്തിലെ ഇന്നത്തെ വൈദികശ്രേഷ്ഠൻ എന്റെ ആത്മസുഹൃത്തായ വെ. റവ. ടി. ജി. ജോൺ കോർഎപ്പിസ്ക്കോപ്പായുടെ ആജ്ഞാനുസരണമാണ് ഈ ലഘുഗ്രന്ഥ ത്തിന്റെ എഡിറ്റിംഗും സമയപരിമിതിയ്ക്ക് അവധി നൽകിക്കൊണ്ട് ഞാൻ ഏറ്റെടുത്തതെന്ന കാര്യം രഹസ്യമായി വയ്ക്കേണ്ടതില്ല. തെങ്ങുംതറ കുടുംബത്തിലെ ഇളംതലമുറയിൽപ്പെട്ടവർ എന്നിലർപ്പിച്ചിരിക്കുന്ന വിശ്വാ സത്തെയും തജ്ജന്യമായ സ്നേഹത്തേയും ഞാൻ വിലമതിച്ചുകൊണ്ട് നിത്യസ്മരണാർഹനും വൈദികശ്രേഷ്ഠനുമായ "തെങ്ങുംതറയിൽ കൊച്ചിട്ടി ഗീവറുഗീസ് കോർഎപ്പിസ്ക്കോപ്പാ ഒന്നാമനെ" നല്ലവരായ നാട്ടുകാരുടെയും നല്ല അഭിമാനികളായ വീട്ടുകാരുടെയും കരങ്ങളിൽ സസന്തോഷം സമർപ്പിക്കുകയാണ്.

**കെ. വി. മാമ്മൻ കോട്ടയ്ക്കൽ**

മാക്കാംകുന്ന്
പത്തനംതിട്ട
28-4-2009



**തെങ്ങുംതറ കുടുംബത്തിലെ മുടിചൂടാമന്നനായ**
**കൊച്ചിട്ടിത്തരകൻ**

# 1

# കുടുംബം

ശ്രീയേശുക്രിസ്തുവിന്റെ വാത്സല്യ ശിഷ്യനായ മാർത്തോമ്മാശ്ലീഹാ ഭാരതത്തിന്റെ തെക്കേ അറ്റത്തു സ്ഥിതിചെയ്യുന്ന കേരളത്തിൽ അബ്ബാനീസ് എന്ന കച്ചവടക്കാരന്റെ കൂടെ എത്തിച്ചേർന്നതായും ദൈവപുത്രനായ മശിഹായുടെ രക്ഷാ സുവിശേഷം ഇവിടെ പ്രഘോഷിച്ചതായും ആണല്ലോ ചരിത്രം. പ്രേഷിത പ്രവർത്തനങ്ങൾക്കുശേഷം താൻ സ്ഥാപിച്ച ചെറിയ സഭയുടെ ഭരണക്രമീകരണങ്ങൾ നടത്തിയതായും ചുമതലക്കാരായി പകലോമറ്റം, ശങ്കരപുരി, കള്ളി, കാളിയാങ്കൽ എന്നീ പ്രശസ്ത കുടുംബങ്ങളിൽ നിന്നും പുരോഹിതന്മാരെ നിയമിച്ചാക്കിയതായും പിൻകാല ചരിത്രങ്ങളും ഐതിഹ്യങ്ങളും അവകാശപ്പെടുന്നുണ്ട്.

മൂന്നാം നൂറ്റാണ്ടിന്റെ അവസാനത്തോടുകൂടി ഈ ക്രൈസ്തവ കുടുംബങ്ങളിൽ നിന്നും പലരും കുടുംബങ്ങളായും വ്യക്തികളായും കുറവിലങ്ങാടിനടുത്തുള്ള കാളികാവ് എന്ന സ്ഥലത്തു വന്ന് താമസിക്കുന്നതിനിടയായി. അവർ വ്യാപാരവ്യവസായങ്ങളിൽ വ്യാപൃതരായി. അങ്ങനെ കാലങ്ങൾ കടന്നുപോകവേ കുറവിലങ്ങാട്ട്, ക്രൈസ്തവരുടെ ഒരു വലിയ കേന്ദ്രമായി മാറി.

എന്നാൽ കുറെ നാളുകൾക്കുശേഷം കാളിയാങ്കൽ കുടുംബത്തിൽ നിന്നു ഏതാനും പേർ ജീവിത സൗകര്യാർത്ഥം നിരണം, മണർകാട്, നിലയ്ക്കൽ മുതലായ സ്ഥലങ്ങളിലേക്ക് താമസം മാറ്റി. നിലയ്ക്കലും നിരണത്തും ശ്ലീഹായാൽ സ്ഥാപിക്കപ്പെട്ട പള്ളികൾ ഉണ്ടായിരുന്നതിനാൽ അവിടെ കുടിയേറിപ്പാർക്കുന്നതിന് ആ പിതാക്കന്മാർക്ക് കുടുതൽ പ്രേരണ നൽകി.

പുരാതന കാലം മുതൽ തന്നെ നിലയ്ക്കൽ ഒരു വാണിജ്യകേന്ദ്രമായിരുന്നതിനാൽ മതപരമായും വാണിജ്യപരമായും, സാമൂഹ്യമായും പ്രാധാന്യം നേടി. തമിഴ് നാട്ടിൽ നിന്നും ഇതര സ്ഥലങ്ങളിൽ നിന്നും വന്ന കൊള്ളസംഘങ്ങളുടെ ഉപദ്രവം നേരിടേണ്ടിവന്നതിൽ അവിടെ ഉണ്ടായിരുന്ന ക്രൈസ്തവർ പ്രാണരക്ഷാർത്ഥം പല സ്ഥലങ്ങളിലേക്കും ചിതറിപ്പോയി. അങ്ങനെ കാളിയാങ്കൽ കുടുംബത്തിൽപെട്ട തൊമ്മൻ എന്ന പിതാവ് ഭാര്യ, മൂന്നു മക്കൾ എന്നിവരോടു കൂടി നിലയ്ക്കൽ നിന്നും യാത്ര ചെയ്ത് മാനച്ചിൽ നദീ തീരത്തെ ഭരണങ്ങാനം എന്ന സ്ഥലത്ത് എത്തി അവിടെ താമസം ഉറപ്പിച്ചു.

**ഭരണങ്ങാനം പ്ലാത്തോട്ടം കുടുംബം**

അന്നത്തെ നിലയിൽ നല്ല ഒരു വീട് പണികഴിപ്പിച്ച് തൊമ്മൻ കാളിയാങ്കൽ പ്ലാത്തോട്ടം എന്ന പേരിൽ താമസം തുടങ്ങി. ഈ ഭവനം ഇന്നും അവിടെ ഉണ്ട്. ഇതിന്റെ ശാഖകളായി ഇരുന്നൂറിൽപരം കുടുംബങ്ങൾ പാലാ, ഭരണങ്ങാനം, രാമപുരം മുതലായ സ്ഥലങ്ങളിൽ കഴിയുന്നു.

എ. ഡി. 1700 നോടടുത്ത് പ്ലാത്തോട്ടം കുടുംബത്തിൽ നിന്നും തൊമ്മന്റെ മക്കളായ മാണി, ഇട്ടിച്ചെറിയാ എന്നീ സഹോദരങ്ങൾ തെക്കോട്ട് യാത്ര ചെയ്തു. കുറിയന്നൂരിലും, ഇലന്തൂരിലും വന്ന് പാർത്തു. മാണി ഇലന്തൂരിലും, ഇട്ടിച്ചെറിയാ കുറിയന്നൂരിലും വന്നു താമസിച്ചു ഇരുകുടുംബങ്ങളുടെയും ശാഖകൾ കുറിയന്നൂർ, കല്ലുപ്പാറ, വടശേരിക്കര മുതലായ സ്ഥലങ്ങളിലും ഇലന്തൂർ പത്തനംതിട്ട, മൈലപ്ര, റാന്നി, പത്തനാപുരം, നിരണം എന്നിവിടങ്ങളിലും താമസിച്ചുവരുന്നു. കാളിയാങ്കൽ കുടുംബത്തിന്റെ എല്ലാ ശാഖകളിലും പണ്ടു മുതലെ വൈദികർ ഉണ്ടായിരുന്നു. എന്നാൽ തെങ്ങുംതറയിൽ കുടുംബത്തിലെ വൈദിക ശ്രേഷ്ഠർ സഭയ്ക്കും ദേശത്തിനും ഒരു വൻ നേട്ടമായിരുന്നു. തെങ്ങുംതറയിലെ മാമ്മൻ ഇടിച്ചാണ്ടിയുടെ മക്കളായ മാമ്മൻ ഒരു ശ്രേഷ്ഠ വൈദികനായി പ്രശോഭിച്ചു. അദ്ദേഹത്തിന്റെ സഹോദരൻ കൊച്ചിട്ടി മദ്ധ്യതിരുവിതാകൂറിൽ അന്ന് അറിയപ്പെട്ടിരുന്ന ഒരു പ്രശസ്ത വ്യക്തിയായിരുന്നു. കൊച്ചിട്ടിയുടെ സഹോദരൻ മാത്തൻ മക്കളില്ലാതെ മരിച്ചു. മാത്തന്റെ അനുജൻ ഇട്ടിച്ചെറിയ തെങ്ങുംതറയിൽ വടക്കേക്കര താമസിച്ചു. തെങ്ങുംതറയിൽ കുടുംബത്തിൽ ഇന്ന് അറിയപ്പെടുന്ന എല്ലാവരും ഈ പിതാക്കന്മാരുടെ സന്തതി പരമ്പരകളിൽപ്പെട്ടവരാണ്.

മാമ്മൻ കത്തനാരുടെ പിൻതലമുറയിൽപ്പെട്ടവർ ഏനാത്ത് കാവനാൽ കുടുംബത്തിലും കൊച്ചിട്ടിയുടെ പിൻതലമുറകളിൽപ്പെട്ടവർ പത്തനംതിട്ട, പുത്തൻകാവ്, റാന്നി എന്നീ സ്ഥലങ്ങളിലും ഇട്ടിച്ചെറിയായുടെ സന്തതിപരമ്പരയിൽപ്പെട്ടവർ ഇലന്തൂർ. മൈലപ്ര തുടങ്ങിയ സ്ഥലങ്ങളിലും ഇന്ന് നല്ല നിലയിൽ കഴിഞ്ഞു വരുന്നു.

**മാമ്മൻ കോർഎപ്പിസ്കോപ്പായും കുടുംബവും**

തെങ്ങുംതറയിൽ ഇടിച്ചാണ്ടിയുടെ മകൻ മാമ്മൻ കശ്ശീശാ കടമ്പനാട് പള്ളിയുടെ വികാരിയായിരുന്നു. സൗകര്യാർത്ഥം അദ്ദേഹം ഭാര്യാവീടായ ഏനാത്ത് കാവനാൽ ഭവനത്തിൽ താമസിച്ചു. ഈ കാലയളവിൽ സഭ ഭരിച്ചു വന്നത് പുന്നത്ര മാർ ദീവന്നാസ്യോസ് ആയിരുന്നു. സി. എം. എസ്. മിഷണറിമാർ പുരാതന സഭാവിശ്വാസികളെ രാഷ്ട്രീയ സ്വാധീനം ഉപയോഗിച്ചു മറ്റും സഭാ പരിവർത്തനം ചെയ്യിച്ചു കൊണ്ടിരുന്നു. ഈ മഹാ വിപത്തിൽ നിന്നും സഭയെ രക്ഷിക്കുന്നതിനുള്ള പരി

ശ്രമങ്ങളിൽ മാർ ദിവന്നസ്യോസിന്റെ കരങ്ങൾക്ക് അദ്ദേഹം ശക്തിപ കർന്നു കൊടുത്തു.

കാവനാലച്ചനു സഭയോടുള്ള കൂറും, തീക്ഷണതയും, ത്യാഗമനസ്സും, കണക്കിലെടുത്ത് അദ്ദേഹത്തെ 1820–ൽ കോർഎപ്പിസ്ക്കോപ്പായായി ഉയർത്തി. 1818–ൽ കൂടിയ മാവേലിക്കര പള്ളി പ്രതിപുരുഷ യോഗത്തിൽ കാവനാലച്ചന്റെയും ഇളയ സഹോദരൻ തെങ്ങുംതറയിൽ കൊച്ചിട്ടിത്ത രകന്റെയും സാന്നിദ്ധ്യം പ്രത്യേകം ശ്രദ്ധിക്കപ്പെട്ടു. മിഷണറിമാരുടെ ശക്തമായ എതിർപ്പുകളെ നേരിടാൻ ധീരനായ കൊച്ചിട്ടിത്തരകനും അനു യായികൾക്കും സാധിച്ചത്രെ. കാവനാൽ മാമ്മൻ കോർ എപ്പിസ്ക്കോപ്പാ ഏനാത്തും പരിസരങ്ങളിലുമായി ധാരാളം നിലം പുരയിടങ്ങൾ നേടി. 1852 ൽ ചരമം പ്രാപിച്ച അദ്ദേഹത്തിന്റെ പുത്രനായിരുന്നു കാവനാൽ മാത്തൻ കത്തനാർ.

മാമ്മൻ കോർഎപ്പിസ്ക്കോപ്പായും മാത്തൻ കത്തനാരും താമസിച്ചി രുന്ന അന്നത്തെ വീടും മറ്റും ഇന്നും അവിടെ നിലകൊള്ളുന്നു. മാത്തൻ കത്തനാരുടെ പൗത്രനായ ഐവാണ് ഇന്ന് അവിടെ താമസിച്ച് പൂർവ്വ പിതാക്കന്മാരുടെ മഹത്തായ പാരമ്പര്യം നിലനിർത്തുന്നത്.

**കൊച്ചിട്ടിത്തരകൻ**

പത്തൊൻപതാം നൂറ്റാണ്ടിന്റെ പ്രാരംഭം മുതൽ തിരുവിതാംകൂർ ചരിത്രത്തിലും മലങ്കര സഭാ ചരിത്രത്തിലും തിളങ്ങി ശോഭിച്ചിരുന്ന ഒരു മഹാരഥനായിരുന്നു "കിഴക്കൻ ഇട്ടി" എന്ന മറുപേരിൽ അറിയപ്പെട്ടി രുന്ന തെങ്ങുംതറയിൽ കൊച്ചിട്ടിത്തരകൻ.

മലങ്കര സഭയുടെ ധീരപരമാദ്ധ്യക്ഷന്മാരായിരുന്ന പുന്നത്രമാർ ദിവ ന്നാസിയോസ്, ചേപ്പാട്ട് മാർ ദിവന്നാസിയോസ്, വലിയ മാർ ദിവന്നാ സ്യോസ് എന്നീ പിതാക്കന്മാരുടെയും കേരള ക്രൈസ്തവരുടെയും മുടി ചൂടാമന്നനും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസ് പ്രാദേശിക നേതാക്കളായിരുന്ന തുമ്പമൺ തെക്കേവീട്ടിൽ അവിനാദാർ, കൈപ്പട്ടൂർ കടവിൽ അവിനാ ദാർ മുതലായവരുടെ സമകാലികനായി ദേശീയ തലത്തിലും സഭാതല ത്തിലും അദ്ദേഹം പ്രവർത്തിച്ചു.

കൊല്ലവർഷം 976 ൽ അദ്ദേഹം ജനിച്ചു. തെങ്ങുംതറയിൽ ഇടിച്ചാ ണ്ടിയുടെ മൂന്നാമത്തെ പുത്രനായ കൊച്ചിട്ടിത്തരകന്റെ പിതാവിന്റെ കു ടുംബ ബന്ധുവും സുപ്രസിദ്ധനുമായിരുന്ന തേവള്ളിൽ ആശാന്റെ ശിഷ്യ നായി വിദ്യാഭ്യാസം നടത്തി. കളരിപ്പയറ്റ് തുടങ്ങിയവയിലും പരിശീലനം നേടി.

യുവാവായിരുന്നപ്പോൾ തന്നെ തരകൻ ഒരു സാമൂദായിക നേതാവായി ഉയർന്നു. രണശൂരന്മാരായ ഒരുപറ്റം അനുയായികൾ അദ്ദേഹത്തിനുണ്ടായിരുന്നു. മാത്തുത്തരകൻ ജയിലിലടച്ച മലങ്കരയുടെ പരമാദ്ധ്യക്ഷൻ വലിയ മാർ ദിവന്നാസിയോസിനെ കാരഗൃഹ വിമുക്തനാക്കിയതു ഇദ്ദേഹത്തിന്റെ നേതൃത്വത്തിലായിരുന്നു. തരകൻ അനുയായികളുമായി ആലപ്പുഴയിൽ എത്തി മെത്രാപ്പോലീത്തായെ മോചിപ്പിച്ച് അനന്തപുരിയിൽ ബാലരാമവർമ്മ മഹാരാജാവിന്റെ സന്നിധിയിൽ എത്തിച്ചു. ഇത് 1799–ൽ ആയിരുന്നു.

ഇതേക്കുറിച്ച് 1991–ലെ മലങ്കര ഓർത്തഡോക്സ് ഹെറാൾഡിൽ കല്ലുപുരയ്ക്കൽ പാപ്പച്ചൻ എഴുതിയിരുന്ന ലേഖനത്തിൽ നിന്നും ഏതാനും വരികൾ ചേർക്കുന്നു. പിന്നത്തേതിൽ ഇളയതമ്പുരാനെ(ബാലരാമവർമ്മ)മുഖം കാട്ടിയപ്പോൾ തലപ്പാവും കുപ്പായത്തിന് വേണ്ടുന്ന പട്ടുകളും മെത്രാപ്പോലീത്തായിക്ക് കൊടുത്തു. കൊച്ചിട്ടി കുടെ ഉണ്ടായിരിക്കകൊണ്ട് സ്ഥാനം പ്രതി ഉപകാരമുള്ള വചനങ്ങൾ തിരുമനസ്സറിയിക്കുകയും ചെയ്തു. ഈ വിവരം നിരണം ഗ്രന്ഥാവലിയിലും പ്രത്യേകം പറഞ്ഞിട്ടുണ്ട്.

1984–ൽ പ്രസിദ്ധീകരിച്ച താഴയിൽ കുടുംബ ചരിത്രത്തിന്റെ 257–ാം പേജിൽ കൊച്ചിട്ടിത്തരകനെപ്പറ്റി ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു."തെങ്ങുംതറയിൽ കൊച്ചിട്ടി എന്ന നാട്ടുപ്രമാണി പ്രശസ്തകരപ്രമാണിയും ജന്മിയുമായിരുന്ന തഴയാട്ടു മുല്ലക്കാരന് വിശ്വസ്തനും കാര്യപ്രാപ്തനുമായ കാര്യസ്ഥനായി താഴയിൽ ഇട്ടിയുടെ മകൻ മത്തായിയെ ശുപാർശ ചെയ്ത് പരിചയപ്പെടുത്തി കൊടുത്തു." വലിയ മാർ ദിവന്നാസിയോസ് 1808 മീനം 6–ാം തീയതി നിരണത്തുവച്ച് കാലം ചെയ്തു. അദേഹത്തിന്റെ ആഗ്രഹ പ്രകാരം മൃതദേഹം പുത്തൻകാവ് പള്ളിയിൽ കബറടക്കി.

## പുത്തൻകാവ് പള്ളിയും കൊച്ചിട്ടിത്തരകനും

വലിയ മാർ ദിവന്നാസിയോസിന്റെ പ്രധാന താമസ സ്ഥലം പുത്തൻകാവ് പള്ളിയായിരുന്നു. കൊച്ചിട്ടിതത്തരകനും തിരുമേനിയും തമ്മിലുള്ള ആത്മബന്ധം തരകനെ പുത്തൻകാവുമായി അടുപ്പിച്ചു. തരകൻ പുത്തൻകാവിൽ വരുമ്പോൾ അദ്ദേഹത്തിന് താമസിക്കുന്നതിന് പുത്തൻകാവ് പള്ളിയിൽ ഒരു മുറി പ്രത്യേകം വേർതിരിച്ചിരുന്നു. ഇതേ കുറിച്ച് മലങ്കര സഭാമാസികയുടെ 1958 ഡിസംബർ ലക്കത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. കൊച്ചിട്ടിത്തരകൻ തന്റെ മകൻ മാത്തനെ പുത്തൻകാവിൽ താമസിപ്പിച്ചു. മാത്തന്റെ പിൻഗാമികളാണ് ഇന്ന് പിരളശ്ശേരിയിൽ ഉള്ള പള്ളിക്കമണ്ണിൽ കുടുംബാംഗങ്ങൾ.

വലിയ മാർ ദിവന്നാസിയോസിന്റെ മൃതശരീരം നിരണത്തു നിന്നു പുത്തൻ കാവിലേക്ക്കൊണ്ടുവന്നത് സംബന്ധിച്ചുള്ള രേഖകൾ നിരണം ഗ്രന്ഥാവലിയിൽ 7-ാം മാർത്തോമ്മായുടെ കുറിപ്പുകളിൽ നിന്നും പുത്തൻകാവ് പള്ളിയുടെ ചുവരിൽ തങ്കലിപികളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അതിൽ കൊച്ചിട്ടിത്തരകന്റെ ശ്രദ്ധേയ സാന്നിദ്ധ്യത്തെക്കുറിച്ച് പറയുന്നുമുണ്ട്

പിന്നീട് പുന്നത്ര മാർ ദിവന്നാസിയോസ്, ചേപ്പാട്ട് മാർ ദിവന്നാസിയോസ്, മാത്യൂസ് മാർ അത്താനാസിയോസ് എന്നീ പിതാക്കന്മാർക്ക് താങ്ങും തണലുമായി നിന്നുകൊണ്ട് മദ്ധ്യതിരുവിതാംകൂറിലെ ക്രിസ്തീയ വിശ്വാസികൾക്ക് ധീരനേതൃത്വം നൽകുവാൻ തരകന് സാധിച്ചു.

1818-ൽ പുന്നത്ര മാർ ദിവന്നാസിയോസ് വിളിച്ചു കൂട്ടിയ മാവേലിക്കര പള്ളി പ്രതിപുരുഷ യോഗത്തിൽ മാർ ദിവന്നാസിയോസിന് ശക്തിയും ബലവും പകർന്നു കൊടുക്കുവാൻ തരകന്റെ സാന്നിദ്ധ്യം വളരെ സഹായിച്ചു എന്ന് രേഖകളിൽ കാണുന്നു.

"തരകനും അനുയായികളും എത്തിച്ചേർന്നതോടെ എതിരാളികൾ നിശ്ശബ്ദരായി. മാർ ദിവന്നാസിയോസും, തൊഴിയൂർ മാർ കുറിലോസും ആഗ്രഹിച്ച പ്രകാരം തീരുമാനങ്ങൾ കൈക്കൊണ്ടു"

1843-ൽ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസ് അന്ത്യോഖ്യ പാത്രിയർക്കിസിൽ നിന്നു മേൽപ്പട്ട സ്ഥാനം സ്വീകരിച്ച് മലങ്കരയിൽ എത്തി. മാത്യൂസ് മാർ അത്താനാസിയോസ് മലങ്കര നസ്രാണികളുടെ അനിഷേധ്യ നേതാവും ആശ്രയകേന്ദ്രവുമായി മാറി. ഈ സന്ദർഭത്തിൽ തിരുമേനിയുടെ വലങ്കൈ ആയി തരകൻ പ്രവർത്തിച്ചു. ഇതരമതസ്ഥർക്കും ആദരണീയനായിരുന്ന തരകനും തിരുമേനിയും തമ്മിലുണ്ടായിരുന്ന ബന്ധവും തരകന്റെ രാജകൊട്ടാരത്തിലെ സ്വാധീനവും പലരംഗങ്ങളിലും വളരെ പ്രയോജനപ്പെട്ടു. കൊച്ചിട്ടി അഥവാ കിഴക്കൻ ഇട്ടി എന്ന് ജനങ്ങൾ കേൾക്കുന്നതുതന്നെ ഭയബഹുമാനങ്ങളോടെയായിരുന്നു. തന്റെ ജ്യേഷ്ഠ സഹോദരൻ മാമ്മൻ കോർഎപ്പിസ്കോപ്പായുടെ പിൻ ബലവും തരകനെ ശക്തനാക്കിയിരുന്നു.

കിഴക്കൻ ദേശങ്ങളിലെ ദേവാലയ നിർമ്മിതിക്കും തരകൻ നേതൃത്വം കൊടുത്തു. ഇലന്തൂർ, പരിയാരം പള്ളിയാണ് തരകന്റെ നേതൃത്വത്തിൽ ആദ്യമായി പണിതത്.

1844 ൽ മാക്കാം കുന്നുപള്ളിയും അതിനോടടുത്ത വർഷങ്ങളിൽ മൈലപ്രാ, കുമ്പഴ, കിഴവള്ളൂർ എന്നീ പള്ളികളും പണിയുന്നതിന് തരകൻ നേതൃത്വം നൽകി. മൈലപ്രാ ഭാഗത്തുള്ള ആളുകൾ മാക്കാം കു

ന്ന് പള്ളിയിൽ കൂടി വരവെ അഭിപ്രായ വ്യത്യാസങ്ങൾ ഉണ്ടായതിനെ തുടർന്ന് ഒരു പുതിയ പള്ളി പണിയുന്നതിനായി ആഗ്രഹിച്ചു. തരകന്റെ മകളും സഹോദരപുത്രൻ കോശിയും, മൈലപ്രയിൽ ഉണ്ടായിരുന്നതിനാൽ പള്ളി പണിക്ക് തരകൻ നേതൃത്വം കൊടുത്തു.

മത്യൂസ് മാർ അത്താനാസിയോസിന്റെ സ്ഥാത്തിക്കോൻ വായിച്ചു കേൾക്കുന്നതിനായി കല്ലുങ്കത്തറ പള്ളിയിൽ ചേർന്ന പള്ളി പ്രതി പുരുഷ യോഗത്തിൽ തന്റെ സഹോദരൻ കാവനാൽമാമ്മൻ കോർ എപ്പിസ്കോപ്പായോടും ബന്ധുവായിരുന്ന പാറയ്ക്കലച്ചനോടും ഒപ്പം കൊച്ചിട്ടിത്തകരനും തുമ്പമൺ തെക്കെ വീട്ടിൽ അവനാദാരും സംബന്ധിച്ചിരുന്നു. ഈ യോഗത്തിനുശേഷമാണ് മത്യൂസ് മാർ അത്താനാസിയോസും തരകനും തമ്മിലുള്ള ബന്ധം കൂടുതൽ ശക്തമാകുന്നത്. തരകൻ കുതിരപ്പുറത്താണ് സഞ്ചരിച്ചിരുന്നത്. തിരുമേനിയുടെ നിർദ്ദേശാനുസരണം കുന്നത്തുർ, മാവേലിക്കര, ചെങ്ങന്നൂർ എന്നീ താലൂക്കുകളിൽ സഞ്ചരിച്ച് അടിയന്തിര സന്ദർഭങ്ങളിൽ സഭാംഗങ്ങളായ സാധാരണ ജനങ്ങൾക്ക് സഹായ ഹസ്തം നീട്ടിക്കൊടുക്കുകയും ആശ്വാസം പകരുകയും ചെയ്തിരുന്നു.

നിരണം പള്ളിക്കടവിൽ കുടുംബത്തിലെ അവകാശികളുടെ ഇടയിൽ ഭാഗ ഉടമ്പടി ഉണ്ടാക്കുന്നതു സംബന്ധിച്ച് തർക്കം ഉണ്ടായപ്പോൾ തിരുമേനിയുടെ നിർദ്ദേശാനുസരണം തരകൻ നിരണത്തെത്തി ഏതാനും ദിവസങ്ങൾ കൊണ്ട് പ്രശ്നം രമ്യമായി പരിഹരിച്ചു. മടങ്ങി വന്ന് തിരുമേനിയെക്കണ്ട് വിവരങ്ങൾ ധരിപ്പിച്ചു. അതിനുശേഷം മകൻ മാത്തന്റെ ഭവനത്തിൽ എത്തി വിശ്രമിച്ചു. അനന്തരം ഇലന്തുരിലേക്ക് മടങ്ങിപ്പോകുമ്പോൾ ആറാട്ടു പുഴയിൽ തന്റെ കുടുംബ ബന്ധുവായിരുന്ന താഴത്തേടത്ത് കാഞ്ഞിരത്തും മൂട്ടിൽ കൊച്ചു കോശിക്കുഞ്ഞിന്റെ പിതാവിന്റെ രോഗവിവരം അറിയുന്നതിന് അവിടെ കയറി സംസാരിച്ചു കൊണ്ടിരിക്കുമ്പോൾ പെട്ടന്ന് നെഞ്ചുവേദന അനുഭവപ്പെടുകയും ഉടൻ തന്നെ മരണം അടയുകയും ആണുണ്ടായത്.

1848 ഡിസംബർ 18 മദ്ധ്യതിരുവിതാം കൂറിലെ ജനങ്ങൾക്ക് ഒരു ദുഃഖ ദിനമായിരുന്നു. വിവരം അറിഞ്ഞ് മാത്യൂസ് മാർ അത്താനാസിയോസ് തിരുമേനി ഉടൻ തന്നെ കാഞ്ഞിരത്തുംമൂട്ടിലെ ഭവനത്തിൽ എത്തി പരേതനുവേണ്ടി പ്രാർത്ഥിച്ചു. പുത്തൻ കാവിൽ നിന്നും മകൻ മാത്തനും സ്നേഹിതരും പത്തനംതിട്ടയിൽ നിന്നു മകൻ ഗീവറുഗീസ് കത്തനാരും എത്തി. മൃതശരീരം മഞ്ചലിൽ ഇലന്തൂർക്ക് കൊണ്ടു വന്നു. വിലാപ യാത്രയിൽ പങ്കെടുത്ത് ജാതിമതഭേതമന്യെ ആയിരങ്ങൾ അന്തിമോപചാരങ്ങൾ അർപ്പിച്ചു.

ഏനാത്തു നിന്നു സഹോദരൻ മാമ്മൻ കോർ എപ്പിസ്കോപ്പായും ഓമല്ലൂർ നിന്നും പാറക്കലച്ചനും മകൻ ഗീവറുഗീസ് കത്തനാരും ചേർന്ന് പ്രാർത്ഥനകൾ നടത്തി.

19–ാം തീയതി മലങ്കരയുടെ മാത്യൂസ് മാർ അത്താനാസിയോസിന്റെ പ്രധാന കാർമ്മിത്വത്തിൽ തരകൻ തന്നെ നേതൃത്വം കൊടുത്ത് പണിയിച്ച പരിയാരം പള്ളിയിൽ മൃതശരീരം അടക്കം ചെയ്തു. അങ്ങനെ സഭയുടെ മദ്ധ്യതിരുവിതാംകൂറിലെ മുടിചൂടാ മന്നനായി കഴിഞ്ഞ കൊച്ചിട്ടിത്തരകൻ കാലയവനികക്കുള്ളിൽ മറഞ്ഞു.

**ഗീവറുഗീസ് കോർ എപ്പിസ്കോപ്പാ**

കൊച്ചിട്ടിത്തരകന്റെ മുന്നാമത്തെ പുത്രനായ ഗീവറുഗീസ് 1824 ആഗസ്റ്റ് 25 ന് ജനിച്ചു. പൈതൽ പ്രായം മുതൽ തനിക്ക് പ്രിയങ്കരനായിരുന്ന ഗീവറുഗീസിനെ ഒരു വൈദികനാക്കി കാളിയാങ്കൽ തറവാടിന്റെ പാരമ്പര്യം നിലനിറുത്തണമെന്ന് തരകൻ ആഗ്രഹിച്ചിരുന്നു. തരകന്റെ ജ്യേഷ്ഠ സഹോദരൻ മാമ്മൻ കശ്ശീശായുടെ പ്രേരണയും പ്രോത്സാഹനവും തന്റെ ആഗ്രഹ നിവർത്തിക്ക് സഹായകമായിരുന്നു. അന്ന് പേരും പെരുമയും ആർജ്ജച്ചിരുന്ന തേവള്ളിൽ ആശാന്റെ കീഴിൽ പ്രാഥമിക വിദ്യാഭ്യാസം നിർവ്വഹിച്ചു. തരകന്റെ കുടുംബാംഗം കൂടിയായിരുന്ന ആശാൻ, ഗീവറുഗീസിന്റെ വിദ്യാഭ്യാസത്തിനു ശേഷം ചേപ്പാട്ട് മാർ ദിവന്നാസിയോസിന്റെ നിർദ്ദേശ പ്രകാരം ഏനാത്ത് മാമ്മൻ കശ്ശീശ്ശായുടെയും തന്റെ മാതൃസഹോദരനായിരുന്ന പാറയ്ക്കലച്ചന്റെയും കൂടെ വൈദിക വിദ്യാഭ്യാസം നടത്തി.

1841 ൽ ചേപ്പാട്ട് മാർ ദിവന്നാസിയോസിൽ നിന്നും ശെമ്മാശ് പട്ടം സ്വീകരിച്ചു. തുടർന്ന് ശെമ്മാശൻ ഏതാനും മാസം വടക്കേടത്ത് ഗീവറുഗീസ് മല്പാന്റെ ശിഷ്യനായി വൈദിക വിദ്യാഭ്യാസം പൂർത്തീകരിച്ചു. 1843 ൽ അടൂർ കണ്ണങ്കോട്ട് പുത്തൻ പുരയിൽ ആച്ചിയമ്മയെ വിവാഹം കഴിച്ചു.1844 ൽ മത്യൂസ് മാർ അത്താനാസിയോസിൽ നിന്നും മാതൃ ഇടവകയായ പരിയാരം പള്ളിയിൽ വച്ച് കശ്ശീശാസ്ഥാനവും സ്വീകരിച്ചു. പരിയാരം പള്ളിയുടെ വികാരിയായി പ്രവർത്തിച്ചു.

1844 ൽ മാക്കാം കുന്നിൽ ഗീവറുഗീസ് കശ്ശീശായിക്കുവേണ്ടി ഒരു വീടു പണിതു. ഇപ്പോഴത്തെ കുരിശിൻ തൊട്ടിയുടെ സമീപമുള്ള പീടികയിൽ പുരയിടമായിരുന്നു തരകൻ അതിനായി തെരഞ്ഞെടുത്തത്.

1844 ൽ തന്നെ കൊച്ചിട്ടിത്തരകന്റെ നേതൃത്വത്തിലും ഇവിടുത്തെ പ്രമുഖ കുടുംബങ്ങളായ കിഴക്കേടത്ത്, താവളത്തിൽ, പെരുമ്പ്രാൽ, കിഴക്കെ വീട്ടിൽ തുടങ്ങിയ കുടുംബങ്ങളിലെ പൂർവ്വിക പിതാക്കമ്മാരുടെ

സഹകരണത്തിലും മാക്കാം കുന്നിൽ ഒരു പള്ളി പണിതു. പ്രാരംഭ കാലത്ത് അടൂർ കാഞ്ഞിരക്കാട് അച്ചനായിരുന്നു. ഇവിടെ വന്ന് കർമ്മങ്ങൾ നടത്തിയത്. പുതിയ പള്ളിയിൽ ആദ്യമായി ബലിയർപ്പിച്ചത് പാലക്കുന്നത്ത് മത്യൂസ് മാർ അത്താനാസിയോസായിരുന്നു. ഗീവറുഗീസ് കശീശ്ശായെ വികാരിയായി നിയമിച്ചു. എന്നാൽ തന്റെ മാതൃ ഇടവകയായ പരിയാരം പള്ളിയിൽ ചുമതലകൾ നിർവ്വഹിക്കേണ്ടിയിരുന്നതിനാൽ ഗീവറുഗീസച്ചന്റെ കുടുംബ ബന്ധുവായിരുന്ന കാഞ്ഞിരക്കാട്ട് അച്ചൻ ഇവിടെ വന്ന് വി: കുർബ്ബാന അർപ്പിച്ചിരുന്നു. 1845 ൽ ഗീവറുഗീസ് കശീശാ മാക്കാം കുന്നിൽ സ്ഥിരതാമസം തുടങ്ങി. അന്നു മുതൽ മാക്കാം കുന്ന് പള്ളിയുടെ പൂർണ്ണ ഉത്തരവാദിത്തം അദ്ദേഹം ഏറ്റെടുത്തു. 1908 ൽ മരണം അടയുന്നതു വരെയും ദീർഘമായ 64 സംവത്സരം വികാരിയായിരുന്നു.

1876 ൽ കൂടിയ മുളന്തുരുത്തി സുന്നഹദോസ് സഭാ ചരിത്ര പ്രാധനമായ ഒരു മഹാ സമ്മേളനമായിരുന്നല്ലോ. നവീകരണ ശക്തികളിൽ നിന്നും സഭയെ രക്ഷിക്കുന്നതിനും മത്യൂസ് മാർ അത്താനാസിയോസിന്റെ പേരിൽ നടപടികൾ സ്വീകരിക്കുന്നതിനുമായി പത്രോസ് മൂന്നാമൻ പാത്രിയർക്കീസ് വിളിച്ചുകൂട്ടിയ യോഗമായിരുന്നു അത്. കിഴക്കൻ ദേശത്തെ പ്രതിനിധിയായി ഒരു കോർ എപ്പിസ്കോപ്പാ എന്ന നിലയിൽ എത്തിയ കൊച്ചിട്ടി ഗീവറുഗീസ് കോർ എപ്പിസ്കോപ്പായുടെ സാന്നിദ്ധ്യവും നേതൃത്വവും ഏവരുടെയും ശ്രദ്ധ പിടിച്ചു പറ്റി. മലങ്കരസഭയുടെ വിശ്വാസവും പാരമ്പര്യവും കാത്തു സൂക്ഷിക്കുന്നതിന് കോർ എപ്പിസ്കോപ്പാ പ്രതിജ്ഞാ ബദ്ധനായിരുന്നു. സത്യ വിശ്വാസത്തിന്റെ കാവൽ ഭടനായ അദ്ദേഹത്തിന്റെ നേതൃത്വത്തിൽ കിഴക്കൻ ദേശങ്ങളിലെ സത്യവിശ്വാസികൾ അണി നിരന്നു. നൻമിത്തം പുതിയ നവീകരണ ശക്തികൾക്ക് പത്തനംതിട്ടയിലും പരിസര പ്രദേശങ്ങളിലും ഒന്നും തന്നെ കൈ കടത്താൻ കഴിഞ്ഞില്ല.

## കാരൂർ പള്ളി

1844 മുതൽ കോർ എപ്പിസ്കോപ്പാ പരിയാരം പള്ളിയുടെ വികാരിയായി ചുമതലകൾ നിർവ്വഹിച്ചിരുന്നു. എന്നാൽ മുളന്തുരുത്തി സുന്നഹദോസിനുശേഷം ഒരു വിഭാഗം ആളുകൾ മാർത്തോമ്മാ സഭയിൽ ചേരുകയും പള്ളി സംബന്ധമായി വ്യവഹാരം ഉണ്ടാക്കുകയും ചെയ്തു. ഈ സാഹചര്യത്തിൽ സ്വന്തം കുടുംബാംഗങ്ങളുമായി കേസുകൾ നടത്തുന്നതിനും മറ്റും കോർ എപ്പിസ്കോപ്പാ ഇഷ്ടപ്പെട്ടില്ല. അതിനാൽ പരിയാരം പള്ളി മറുഭാഗത്തിന് വിട്ടുകൊടുക്കുകയും കാരൂർ പള്ളി സ്ഥാപിക്കുകയുമാണുണ്ടായത്. മരണമടയുന്ന 1908 വരെയും വികാരി സ്ഥാനം വഹിച്ചു. കുമ്പഴ പടിഞ്ഞാറ്. കിഴവള്ളൂർ എന്നീ പള്ളികളിലും വികാ

രിയായിരുന്നിട്ടുണ്ട്.

**പത്തനംതിട്ടയിൽ സ്കൂൾ സ്ഥാപിക്കുന്നു.**

തന്റെ താമസസ്ഥലമായ പത്തനം തിട്ടയിൽ വിദ്യാഭ്യാസ സ്ഥാപന ങ്ങൾ ഉണ്ടാകേണ്ടതിന്റെ ആവശ്യകതയെപ്പറ്റി ചിന്തിച്ചതിന്റെ ഫലമായി ഇതര മതസ്ഥരുമായി ആലോചിച്ചു പ്രവർത്തിച്ചു. അങ്ങനെ ഇന്ന് ടെലി കമ്മ്യൂണിക്കേഷൻ ആപ്പീസ് സ്ഥിതി ചെയ്യുന്ന സ്ഥാലത്ത് ഒരു മലയാളം സ്കൂൾ സ്ഥാപിച്ചു. കോട്ടയത്തു നിന്നും മഴുവഞ്ചേരിമഠത്തിൽ മത്തായി മുൻസിഫ് സ്ഥലം മാറി വന്ന് ഇവിടെ താമസമാക്കി. മത്തായി മുൻസി ഫിന്റെ സ്വാധീനവും പ്രോത്സഹനവും കോർ എപ്പിസ്കോപ്പായിക്ക് ശക്തി പകർന്നു കൊടുത്തു. ഈ സ്കൂൾ പത്തനംതിട്ട നിവാസികൾക്ക് അനു ഗ്രഹവും ആശ്വാസവുമായിത്തീർന്നു.

പ്രസിദ്ധനായ കൊച്ചിട്ടിത്തരകന്റെ പുത്രൻ എന്ന നിലയിൽ ഗീവറു ഗീസ് കോർ എപ്പിസ്കോപ്പായുടെ സ്വാധീന വലയം വളരെ വലുതായി രുന്നു. കിഴക്കൻ ദേശത്ത് സഭാ മേലദ്ധ്യക്ഷന്മാരുടെ സാന്നിദ്ധ്യം വിരള മായിരുന്ന അക്കാലത്ത് വിശ്വാസികളുടെ മദ്ധ്യത്തിലും പള്ളികളിലും കോർ എപ്പിസ്കോപ്പായുടെ നേതൃത്വം വളരെ പ്രയോജകീഭവിച്ചു.

സഭാ തലത്തിലും ദേശീയ തലത്തിലും ഉന്നതനായിരുന്ന അച്ചന്റെ ആജ്ഞാശക്തിയെ എല്ലാവരും വണങ്ങിയിരുന്നു. ബാല്യക്കാരുടെ അ കമ്പടിയോടെ കുതിരപ്പുറത്തായിരുന്നു അദ്ദേഹം പള്ളികളിലേക്കും മറ്റും യാത്ര ചെയ്തിരുന്നത്.

ഗീവറുഗീസ് കോർ എപ്പിസ്കോപ്പാ – ആച്ചിയമ്മ ദമ്പതികൾക്ക് അബ്ര ഹാം, ചാക്കൊ, ഗീവറുഗീസ്, മത്തായി, നൈനാൻ, തോമസ്, പീലിപ്പോസ് എന്നീ ഏഴു ആൺമക്കളും ഏലിയാമ്മ, ശോശാമ്മ, മറിയാമ്മ, റാഹേൽ എന്ന് നാല് പെൺമക്കളും ജനിച്ചു. മൂത്തമകൻ അബ്രാഹാം, വൈദിക നായി മൈലപ്രായിലും, ഗീവറുഗീസ് വൈദികനായി മാക്കാം കുന്നിലും താമസിച്ചു. ഫാ. ഗീവറുഗീസാണു മഹാചാര്യന്മാരുടെ മല്പനായ ഗീവ റുഗീസ് കോർ എപ്പിസ്കോപ്പാ രണ്ടാമൻ. മത്തായി വളരെ പ്രായം ചെന്ന ശേഷമാണ് പുരോഹിതനായിത് അദ്ദേഹം– ഫാ. റ്റി. ജി. മാത്യൂ. മല ബാർ മിഷനറി എന്നു അറിയപ്പെടുന്നു. തോമസ്സ് റാന്നിയിൽ താമസമാ ക്കി. പിൻഗാമികൾ അവിടെ സുഖമായി റമ്പാൻ അദ്ദേഹത്തിന്റെ പൗത്ര നാണ്. ചാക്കൊയും നൈനാനും പീലിപ്പോസും പത്തനംതിട്ടയിൽ തന്നെ താമസമാക്കി. ചാക്കൊയുടെ പുത്രനാണ് ദിവംഗതനായ ഗീവറുഗീസ് കോർ എപ്പിസ്കോപ്പാ മൂന്നാമൻ.

പെൺമക്കളിൽ ഏലിയാമ്മയെ കടമ്പനാട്ട് താഴയിൽ കുടുംബത്തിലും

ശോശാമ്മയെ കടമ്പനാട് വടക്കേടേത്തും വിവാഹം കഴിച്ചു. മറിയാമ്മയെ മാക്കാം കുന്ന് താവളത്തിലും റഹേലമ്മയെ കിഴവള്ളൂർ വലിയ പറമ്പിലും വിവാഹം കഴിച്ചു. അവർ എല്ലാവരും അന്തരിച്ചു അടുത്ത തലമുറക്കാർ ദൈവകൃപയാൽ നല്ല നിലയിൽ കഴിയുന്നു.

തെങ്ങും തറയിൽ ഗീവറുഗീസ് കോർ എപ്പിസ്കോപ്പാ ഒന്നാമൻ സംഭവ ബഹുലമായ ജീവിതം നയിച്ചു. 1844 മുതൽ 1908 വരെയും അദ്ദേഹം മാക്കാം കുന്ന് പള്ളി വികാരിയായി ശ്രേഷ്ഠമായ പ്രവർത്തനങ്ങൾ കാഴ്ച വച്ചു. ഇന്ന് ഇവിടെ കാണുന്ന പുരോഗതിക്കു നേതൃസ്ഥാനം വഹിച്ച അദ്ദേഹം 1908 ഏപ്രിൽ 28– ന് നിര്യാതനായി മലങ്കര മെത്രാപ്പോലീത്താ ആയിരുന്നു പുലിക്കോട്ടിൽ മാർ ദിവന്നാസിയോസ്. അഞ്ചാമന്റെ പ്രധാന കാർമ്മികത്വത്തിൽ മാക്കാം കുന്ന് പള്ളിയിൽ മൃതദേഹം സംസ്കരിക്കപ്പെട്ടു.

**മലബർ മിഷനറി ഫാദർ. റ്റി. ജി. മാത്യു**

തെങ്ങും തറയിൽ ഗീവറുഗീസ് കോർ എപ്പിസ്കോപ്പാ ഒന്നാമന്റെ നാലാമത്തെ പുത്രനാണ് ഇദ്ദേഹം. പ്രൈമറി വിദ്യാഭ്യാസം പത്തനംതിട്ടയിലും മിഡിൽ സ്കൂൾ വിദ്യാഭ്യാസം തിരുവല്ലായിലും ഹൈസ്ക്കുൾ വിദ്യാഭ്യാസം കോട്ടയത്തുമാണ് നടത്തിയത്. ഹൈസ്കൂൾ വിദ്യാഭ്യാസം കഴിഞ്ഞ് നാട്ടിൽ എത്തിയശേഷം പുത്തൻ പീടിക വിളവിനാൽ മറിയാമ്മയെ വിവാഹം കഴിച്ചു. എന്നാൽ ആറുമാസങ്ങൾശേഷം മറിയാമ്മ മരണം അടഞ്ഞു. മത്തായി അവിവാഹിതനായി ജീവിതം തുടർന്നു. ഈ കാലയളവിൽ വട്ടശ്ശേരിൽ ദീവന്നാസോസ് തിരുമേനിയുടെയും കല്ലാശേരിൽ മാർ ഗ്രീഗോറിയോസിന്റെയും സെക്രട്ടറിയായി പ്രവർത്തിക്കുന്നതിനുള്ള ഭാഗ്യം ലഭിച്ചു.

പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്ക്കുളിന്റെ സ്ഥാപനത്തിലും, മദ്ധ്യ തിരുവിതാം കൂർ കൺവൻഷൻ തുടങ്ങിയ എല്ലാ കാര്യങ്ങളിലും അദ്ദേഹം ജ്യേഷ്ഠ സഹോദരൻ ഗീവറുഗീസ് കോർ എപ്പിസ്കോപ്പാ രണ്ടാമനോട് ചേർന്ന് നിന്ന് പ്രവർത്തിച്ചു.

പിന്നീട് ഗീവറുഗീസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ കൂടെ കുണ്ടറ സെമിനാരിയിൽ കുറെ നാൾ താമസിച്ചു. പ: ബാവാ തന്റെ വാത്സല്യ ശിഷ്യനെ കുണ്ടറ സെമിനാരിയിൽ വച്ച് വൈദിക പദവിയിലേക്ക് ഉയർത്തി.

അധികം താമസിയാതെ മലബാർ മിഷനറിയായി ഫാദർ മാത്യുവിനെ നിയമിച്ചു. അദ്ദേഹം കോഴിക്കോടു കേന്ദ്രമാക്കി ഇമ്മാനുവേൽ മിഷനറി സംഘം രൂപവൽകരിച്ച് മലബാർ കുടിയേറ്റക്കാരായ സഭാമക്കളെ സഭ

യിൽ ഉറപ്പിച്ചു നിറുത്തുന്നതിനുള്ള പ്രവർത്തനം നടത്തി. വിവിധ സ്ഥലങ്ങളിൽ പള്ളികൾ സ്ഥാപിച്ച് ജനങ്ങൾക്ക് ഒന്നിച്ചു കൂടുവാനും പ്രാർത്ഥിക്കുവാനും ആരാധനയിൽ സംബന്ധിക്കുവാനും സൗകര്യങ്ങൾ ഉണ്ടാക്കി. മത്തായി അച്ചന്റെയും സഹപ്രവർത്തകരുടെയും പരിശ്രമങ്ങൾ വിശ്വാസികളായ ജനങ്ങൾക്ക് ആത്മ ചൈതന്യം പകർന്നു കൊടുത്തു.

കോഴിക്കോട് സെന്റ് ജോർജ് പള്ളിയുടെ ഉത്തമ വികാരിയായി അദ്ദേഹം പ്രവർത്തിച്ചു. ഇടവകയിൽ ഒരു ഭരണ ക്രമീകരണവും അടുക്കും ചിട്ടയും ഉണ്ടാക്കുന്നതിന് മത്തായി അച്ചന് സാധിച്ചു. തൃശൂരിനടത്ത് പട്ടിക്കാട് ഇടവക ബഹു അച്ചൻ തന്നെ സ്ഥാപിച്ചതാണ്. സ്വന്തമായി പണം കൊടുത്ത് വാങ്ങിയ സ്ഥലത്തായിരുന്നു പള്ളി പണിതത്. ഏതാനും വർഷങ്ങൾ അവിടെ വികാരി ആയി പ്രവർത്തിച്ചശേഷം പ്രായാധിക്യം മൂലം നാട്ടിൽ തിരിച്ചെത്തി.

വിശ്രമ ജീവിതം ആഗ്രഹിച്ച മത്തായി അച്ചന് അതിനു സാധിച്ചില്ല. തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ ദാനിയേൽ മാർ പീലക്സിനോസ് അദ്ദേഹത്തെ മല്ലശ്ശേരി ഇടവകയുടെ വികാരിയായി നിയമിച്ചു. ഇക്കാലത്താണ് ഇന്ന് കാണുന്ന പള്ളിയുടെ പണി ആരംഭിച്ചത്. പള്ളിയുടെ നിർമ്മാണ പ്രവർത്തനങ്ങളിൽ അതീവ തല്പരനായി പ്രവർത്തിച്ച കാര്യം ഇന്നും പ്രായമുള്ളവർ താല്പര്യത്തോടെ സ്മരിക്കുന്നുണ്ട്.

പ്രായാധിക്യത്തെ തുടർന്ന് ജ്യേഷ്ഠ സഹോദരൻ ഗീവറുഗീസ് കോർ എപ്പിസ്കോപ്പായുടെ വസതിയിൽ ഏതാനും നാൾ താമസിച്ചു. പ. ഗീവറുഗീസ് ദ്വിതീയൻ ബാവായ്ക്കു മത്തായി അച്ചനോടുള്ള സ്നേഹം മൂലം തിരുമേനി അച്ചനെ ദേവലോകം അരമനയിൽ ഒപ്പം താമസിപ്പിച്ചു. ബാവാ തിരുമേനിയുടെ കാലശേഷം അധികം വൈകാതെ ബ: അച്ചൻ പത്തനംതിട്ടയിലേക്ക് മടങ്ങി തന്റെ സഹോദരി മറിയാമ്മയുടെ ഭവനത്തിൽ താമസിച്ചു. 1968 ഏപ്രിൽ 26– തീയതി അദ്ദേഹം നിര്യാതനായി. അദ്ദേഹത്തിന്റെ നിസ്വാർത്ഥമായ ജീവിതവും തലമുറക്ക് പ്രചോദനം നൽകും. ഒരു പക്ഷെ മലങ്കര സഭ വേണ്ടവിധം അറിയുകയോ ആദരിക്കുകയോ ചെയ്യാതെ കടന്നു പോയ ഫാ. റ്റി. ജി. മാത്യു കർത്താവിന്റെ മുന്തിരി തോപ്പിൽ കഠിന പ്രയത്നം ചെയ്ത ഒരു വിശ്വസ്ത ദാസനായിരുന്നു എന്നു മലബാറിലെ ആദ്യകാല കുടിയേറ്റക്കാരും നാട്ടുകാരും കുടുംബംഗങ്ങളും അഭിമാനപൂർവ്വം അനുസ്മരിക്കുന്നുണ്ട്.

## കൊച്ചിട്ടി ഗീവറുഗീസ് കോർഎപ്പിസ്കോപ്പാ സ്ഥാപിച്ച പള്ളികൾ



കാരൂർ പരിയാരം സെന്റ് പീറ്റേഴ്സ് പള്ളി



കാരൂർ സെന്റ് പീറ്റേഴ്സ് പള്ളി



കുമ്പഴ സെന്റ് മേരീസ് പള്ളി

മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് പള്ളി





മൈലപ്ര സെന്റ് ജോർജ്ജ് പള്ളി

കിഴവള്ളൂർ സെന്റ് പീറ്റേഴ്സ് പള്ളി



# 2

# ഗീവറുഗീസ് കോർഎപ്പിസ്കോപ്പാ II
## (1875 – 1970)

**ഗീ**വറുഗീസ് കോർഎപ്പിസ്കോപ്പാ ഒന്നാമന്റ മൂന്നാമത്തെ പുത്രനായി 1875 ജൂൺ 7 ന് ഗീവറുഗീസ് ജനിച്ചു. പ്രാഥമിക വിദ്യാഭ്യാസം പത്തനം തിട്ടയിൽ നടത്തി. പന്ത്രണ്ടാമത്തെ വയസ്സിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസിൽ നിന്നു ശെമ്മാശുപട്ടം ഏറ്റു. അതിനുശേഷം കോട്ടയം എം. ഡി. സെമിനാരിയിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം നടത്തി. അന്ന് പത്തനംതിട്ട നിന്നു കാൽനടയായിട്ടാണ് കോട്ടയത്തിന് പോകേണ്ടിയിരുന്നത്. ഓമല്ലൂർ വടക്കേടത്ത് ഗീവറുഗീസ് ശെമ്മാശൻ, പുത്തൻപീടിക പൈനുംമൂട്ടിൽ എ. ജി. തോമസ് വക്കീൽ തുടങ്ങിയ സഹപാഠികൾ ഒന്നിച്ചാണ് യാത്ര ചെയ്തിരുന്നത്. പുത്തൻകാവ്, തിരുവല്ലാ എന്നിവിടങ്ങളിൽ താമസിച്ചും വിശ്രമിച്ചും കോട്ടയത്ത് എത്തി പഠനം നിർവ്വഹിച്ചിരുന്നു. പഴയ സെമിനാരിയിൽ താമസിക്കുന്നതിനുള്ള സൗകര്യം പുലിക്കോട്ടിൽ തിരുമേനി അനുവദിച്ചു കൊടുത്തിരുന്നു. ഫോർത്തു ഫോം വരെ പഠിച്ച ശേഷം ഗീവറുഗീസ് ശെമ്മാശൻ പരുമല തിരുമേനിയുടെ കീഴിൽ സുറിയാനി അഭ്യസനം നടത്തി. തുടർന്ന് വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാന്റെ കൂടെയും പഠനം തുടർന്നു. പ. പരുമല തിരുമേനി ഊർശ്ലേമിൽ പോകുന്നതിനു മുമ്പ് തന്റെ വാത്സല്യ ശിഷ്യനായിരുന്ന ഗീവറുഗീസ് ശെമ്മാശനെ പാമ്പാക്കുട, പാലപ്പിള്ളിൽ മല്പാനച്ചന്റെ കൂടെ താമസിപ്പിച്ചു. മല്പാനച്ചന്റെ കൂടെയുള്ള പഠനം ഗീവറുഗീസ് ശെമ്മാശനെ സുറിയാനി ഭാഷയിൽ അഗാധ പാണ്ഡിത്യം നേടുന്നതിന് സഹായിച്ചു. ഏതാനും മാസങ്ങൾ കൊണ്ട് ശെമ്മാശൻ ഗ്രാമറിൽ നല്ല അവഗാഹം നേടി. തക്സാ, ശുശ്രൂഷാക്രമങ്ങൾ, വേദപുസ്തകം, പെങ്കീസാ നമസ്കാരം മുതലായവയെല്ലാം സുറിയാനിയിൽ നിന്ന് മലയാളത്തിലേക്ക് നിഷ്പ്രയാസം തർജ്ജമ ചെയ്യുന്നതിനുള്ള കഴിവ് നേടി. പ. പരുമല തിരുമേനി മടങ്ങിവന്ന ശേഷം ശെമ്മാശൻ പരുമലയിൽ തിരിച്ചെത്തി. എന്നാൽ എല്ലാ നിലയിലും സാമാന്യമായ അറിവ് നേടിയതു കൊണ്ട് വട്ടശ്ശേരിൽ മല്പാനച്ചൻ മറ്റു ശെമ്മാശന്മാരെ ഗ്രാമർ പഠിപ്പിക്കുന്നതിനും മറ്റും നിയോഗിച്ചു. ശെമ്മാശൻ തന്റെ കൃത്യം വളരെ ഭംഗിയായി നിർവഹിച്ചു. അദ്ദേഹം ശെമ്മാശനെ കോർ എപ്പിസ്കോപ്പാ എന്നാണ് വിളിച്ചിരുന്നത്. കല്ലാശേരിൽ ഗീവറുഗീസ് ശെമ്മാശനും

തെങ്ങുംതറയിൽ ഗീവറുഗീസ് ശെമ്മാശനുമൊന്നിച്ചു നിന്നാണ് സുറിയാനി ഗീതങ്ങൾ ആലപിച്ചിരുന്നത്. രണ്ടു പേരുടെയും ശബ്ദം ഒരുപോലെ മുഴങ്ങിക്കേൾക്കുന്നതായിരുന്നു. ഈ സ്നേഹബന്ധം പിന്നീട് മലങ്കര സഭയുടെ ഭരണസാരഥ്യം ഏറ്റെടുത്ത് കാതോലിക്കായായി 35 വർഷം സഭയെ നയിച്ച് 1964 ൽ കാലം ചെയ്യുന്നതു വരെയും നിലനിന്നിരുന്നു.

1894 ൽ ഗീവറുഗീസ് ശെമ്മാശൻ വിവാഹിതനായി. ഒരു പ്രശസ്ത കുടുംബമായ മൈലപ്രാ കരുവഞ്ചേരിൽ പോത്തൻ വർക്കിയുടെ മകൾ അന്നമ്മയായിരുന്നു ഭാര്യ (അന്നമ്മയുടെ സഹോദരി സാറാമ്മയാണ് കോഴഞ്ചേരി മുത്തൂറ്റ് എം. ജോർജ് ബ്രദേഴ്സിന്റെ മാതാവ്). ശെമ്മാശന് ഏതാനും നാൾ, മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസിന്റെ സെക്രട്ടറിയായി പ്രവർത്തിക്കുന്നതിനുള്ള ഭാഗ്യം ലഭിച്ചു. 1896 ൽ മാർച്ചിൽ കാട്ടൂർ പള്ളിയിൽ വച്ച് ദീവന്നാസിയോസ് തിരുമേനി ശെമ്മാശന് കശീശ്ശാ സ്ഥാനം നൽകി. തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ അടുത്ത ദിവസം തന്നെ നവ വൈദികൻ പ്രഥമ ബലിയും അർപ്പിച്ചു. തുടർന്ന് മാക്കാംകുന്ന്, കാരൂർ, മൈലപ്രാ എന്നീ ഇടവകകളിൽ തന്റെ പിതാവിനെ സഹായിച്ചുകൊണ്ട് ശുശ്രൂഷ നിർവ്വഹിച്ചു വന്നു.

1906 ൽ ജ്യേഷ്ഠ സഹോദരൻ അബ്രഹാം കശീശ്ശായും 1908 ൽ പിതാവ് ഗീവറുഗീസ് കോർഎപ്പിസ്കോപ്പാ ഒന്നാമനും നിര്യാതരായതിനെ തുടർന്ന് മേൽ പറഞ്ഞ ഇടവകകളുടെ വികാരിയായി പൂർണ്ണ ചുമതല ഏറ്റെടുത്തു.

1908 -ൽ വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാൻ യെറുശലേമിൽ നിന്നു മെത്രാൻ സ്ഥാനം സ്വീകരിച്ച് എത്തിച്ചേരുകയും മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റായി ഭരണം ഏൽക്കുകയും ചെയ്തു.

1909 ജൂലൈ 11 ന് ജോസഫ് മാർ ദീവന്നാസിയോസ് കാലം ചെയ്തു. 1909 ഓഗസ്റ്റിൽ അദ്ദേഹത്തിന്റെ അടിയന്തിരം നടത്തി. 26-ാം തീയതി ഗീവറുഗീസ് മാർ ദീവന്നാസിയോസ് മലങ്കര മെത്രാപ്പോലീത്താ ആയി ഭരണചുമതല ഏറ്റു. പഴയസെമിനാരിയിൽ വച്ചു തന്നെ സുന്ത്രോണീസൊ ശുശ്രൂഷ നടന്നു. 1914 മേയ് മാസം 10-നു പ. ഗീവറുഗീസ് മാർ ദീവന്നാസിയോസ് തന്റെ പ്രിയ ശിഷ്യനായ ഗീവറുഗീസ് മല്പാനോടുള്ള മുൻകാല വാഗ്ദാനം ഓർത്ത് പഴയസെമിനാരി ചാപ്പലിൽ വച്ച് അദ്ദേഹത്തെ കോർ എപ്പിസ്കോപ്പാ ആയി ഉയർത്തി.

ആ കാലത്ത് മലങ്കരസഭയിൽ കോർഎപ്പിസ്കോപ്പാമാരുടെ എണ്ണം അംഗുലീ പരിമിതമായിരുന്നു. തന്റെ പിതാവായ ഗീവറുഗീസ് കോർഎപ്പിസ്കോപ്പാ ഒന്നാമനു ശേഷം കിഴക്കൻ ദേശത്ത് കോർഎപ്പിസ്കോപ്പാ ആയി ആരും തന്നെ ഉയർത്തപ്പെട്ടിരുന്നില്ല.

## കോർഎപ്പിസ്കോപ്പാ സ്ഥാനം

കോറെ (ഗ്രാമം) എന്നും എപ്പിസ്കോപ്പാ എന്നുമുള്ള രണ്ടു ഗ്രീക്കു പദങ്ങൾ ചേർന്നതാണ് കോർഎപ്പിസ്കോപ്പാ. വാക്കിന്റെ അർത്ഥം 'ഗ്രാമത്തിന്റെ ബിഷപ്പ്' എന്നാണ്. പുരാതന കാലങ്ങളിൽ ബിഷപ്പുമാരുടെ സ്ഥാനം നഗരങ്ങളിലായിരുന്നു. പ്രധാന പട്ടണങ്ങളിലെ ബിഷപ്പ് മെത്രാപ്പോലീത്താ എന്ന പേരിൽ അറിയപ്പെട്ടു. പട്ടണങ്ങളിലെ എപ്പിസ്കോപ്പാ (ബിഷപ്പ്) യുടെ കീഴിൽ ഗ്രാമീണ ഇടവകകളുടെ മേൽനോട്ടം വഹിക്കാൻ നിയുക്തരായവരാണ് കോർഎപ്പിസ്കോപ്പാമാർ. ഇവർക്കു ഭരണപരവും ആധ്യാത്മികവുമായ ചുമതല നിർവ്വഹിക്കാനും ഉണ്ടായിരുന്നു. കാലങ്ങൾ കടന്നപ്പോൾ കോർഎപ്പിസ്കോപ്പാമാർ നിറവേറ്റി വന്ന കാര്യങ്ങൾ മെത്രാന്മാർ തന്നെ ഏറ്റെടുത്തു. തന്നിമിത്തം ഇന്ന് അധികാരമില്ലാത്ത ഒരു സ്ഥാനം മാത്രമാണ് കോർഎപ്പിസ്കോപ്പാ എന്നുള്ളത്. ചുവന്ന കുപ്പായവും ഇടക്കെട്ടും കുരിശുമാലയും ഈ സ്ഥാനത്തേക്കു വരുന്നവർക്കു നൽകപ്പെടുന്നു. കോർഎപ്പിസ്കോപ്പാ എന്ന വാക്കിന് ഇന്ന് ഒരർത്ഥവും അധികാരവും ഇല്ലെങ്കിലും ചില വൈദികർ ഈ സ്ഥാനം നേടിയെടുക്കുന്നുണ്ട്. പ്രമാണികളുടെ ശുപാർശ മൂലം ഈ സ്ഥാനം ലഭിക്കുന്നവർ പിന്നീട് പരോക്ഷമായി സ്വീകരണങ്ങളും സംഘടിപ്പിക്കുന്നുണ്ട്. പണ്ട് ബഹുമുഖ കഴിവുകളുള്ള ചില വൈദികർക്കു ഈ സ്ഥാനം നൽകി മെത്രാന്മാർ തന്നെ അവരെ പാട്ടിലാക്കിയിട്ടുണ്ട്. കോനാട്ട് മാത്തൻ കോർഎപ്പിസ്കോപ്പായ്ക്കു ഇരുപതാം നൂറ്റാണ്ടിന്റെ ഒന്നാം ദശകത്തിൽ തന്ത്രപൂർവ്വം കോർഎപ്പിസ്കോപ്പാ സ്ഥാനം നൽകി പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ അദ്ദേഹത്തെ കൈയിലെടുത്ത കഥ വളരെ പ്രസിദ്ധമാണല്ലോ.

പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമന്റെ കാലത്ത് ഒട്ടധികം പട്ടക്കാർക്കു കോർഎപ്പിസ്കോപ്പാ സ്ഥാനം നൽകിയതിനാൽ അതിന്റെ തിളക്കം മങ്ങി. പല പ്രമുഖ വൈദികരും വച്ചു നീട്ടിയിട്ടും ഈ സ്ഥാനം നിരാകരിച്ചതായി നേരിട്ടറിയാം. എന്നിരിക്കിലും പ്രമുഖ വൈദികർക്കുള്ള ഒരംഗീകാരം എന്ന നിലയിൽ ഈ സ്ഥാനത്തിന് ഒട്ടും വിലയില്ലെന്നു തീർത്തു പറയാനാവില്ല.

തുമ്പമൺ മെത്രാസനത്തിനും വിശിഷ്യ, മാക്കാംകുന്നിനും പൊതുവെ മലങ്കര സഭയ്ക്കും വല്യച്ചൻ ചെയ്ത അതുല്യ സേവനങ്ങളേയും അദ്ദേഹത്തിനുണ്ടായിരുന്ന ഉന്നത സ്ഥാനത്തേയും പരിഗണിച്ച് പരപ്രേരണ കൂടാതെ വല്യച്ചന് കോർഎപ്പിസ്കോപ്പാ സ്ഥാനം നൽകിയപ്പോൾ അത് അർഹിക്കുന്ന പാത്രത്തിലാണു നിപതിച്ചത്. ഇന്നത്തെപ്പോലെ മുക്കിന് മുക്കിന് അന്ന് കോർ എപ്പിസ്കോപ്പാമാരില്ലായിരുന്നു. സഭയിലെ

പ്രശസ്തി, ബഹുമാനം, വൈദികരുടെ ഇടയിലെ ഗണനീയ സ്ഥാനം മുതലായവ നേടിയവർക്കാണ് ഈ സ്ഥാനം നൽകി വന്നത്. പഴയ കോർ എപ്പിസ്കോപ്പാമാരിൽ മിക്കവരും കൂദാശാനുഷ്ഠാനങ്ങൾക്കു നേതൃത്വം കൊടുക്കാൻ പ്രാപ്തരും ജീവിത നിഷ്ഠയ്ക്കും സൽപ്പെരുമാറ്റത്തിനും പ്രശസ്തരും ആയിരുന്നു എന്നും ഓർക്കണം. വേണ്ടത്ര യോഗ്യതയി ല്ലാതെ അലങ്കാരത്തിനു വേണ്ടി പ്രത്യേക വേഷം നേടിയെടുക്കുന്നവരെ കുറുക്കൻ രാജാവായതു പോലെ തന്നെ എന്നു വിശേഷിപ്പിക്കാം.

നമ്മുടെ വന്ദ്യ പുരുഷനായ തെങ്ങുംതറയിൽ വല്യച്ചന് എവിടെയും ഏത് രംഗത്തും എന്നും സ്ഥാനവും ആദരവും ലോഭമെന്യേ ലഭിച്ചിരുന്നു. ശുശ്രൂഷാ വേളകളിലല്ലാതെ ഒരിക്കലും കോർഎപ്പിസ്കോപ്പാക്കടുത്ത വേഷം അദ്ദേഹം ധരിച്ചു നടന്നതായി ഞാൻ ഓർക്കുന്നില്ല. തുമ്പമൺ ഭദ്രാസനത്തിൽപ്പെട്ട ചില ഇടവകകളിൽ അതതു കാലങ്ങളിൽ സംജാ തമായിട്ടുള്ള പ്രശ്നങ്ങളുടെ പരിഹാരത്തിനു ഗീവർഗീസ് കോർഎപ്പി സ്കോപ്പായുടെ നേതൃത്വത്തിലുള്ള കമ്മീഷനെ ആയിരുന്നു വട്ടശ്ശേരിൽ തിരുമേനി, ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനി, പുത്തൻകാവ് മാർ പീലക്സീനോസ് തിരുമേനി എന്നിവർ നിയോഗിച്ചിരുന്നത്. പ്രശ്നങ്ങൾ തീർക്കുന്നതിനു കോർഎപ്പിസ്കോപ്പായുടെ സ്വാധീനശക്തിയും സത്യ സന്ധവുമായ സമീപനവും പ്രാർത്ഥനാ ജീവിതവും സഹായകമായി രുന്നു. മെത്രാപ്പോലീത്തായുടെ സാന്നിധ്യം പലപ്പോഴും ഇല്ലാതി രുന്നതിനാൽ അക്കാലത്തു ദേവാലയങ്ങളുടെ താൽക്കാലിക കൂദാശ നട ത്തുന്നതും അവിടെ പ്രഥമ ദിവ്യബലി അർപ്പിക്കുന്നതും കോർഎപ്പി സ്കോപ്പാ ആയിരുന്നു. ഇപ്രകാരം കൊന്നപ്പാറ, പനയ്ക്കൽ, മല്ലശ്ശേരി, മുള്ളനിക്കാട്, പുത്തൻപീടിക മുതലായ പള്ളികൾ താൽക്കാലികമായി കൂദാശ ചെയ്ത് അവിടെ ദിവ്യബലി അർപ്പിക്കുന്നതിനുള്ള അസുലഭ ഭാഗ്യം ഗീവറുഗീസ് കോർഎപ്പിസ്കോപ്പായ്ക്കു ലഭിച്ചിരുന്നു. അദ്ദേഹ ത്തിന്റെ പൗരോഹിത്യ ശുശ്രൂഷകളും സഭാപരമായ ജീവിതവും ജന ങ്ങൾക്കും പ്രത്യേകിച്ച് അദ്ദേഹത്തിന്റെ ശിഷ്യഗണങ്ങൾക്കും മാതൃകയാ യിരുന്നു. വി. കുർബ്ബാന, മാമോദീസാ, വിവാഹം മുതലായ കൂദാശകളും, ഹാശാ ആഴ്ച, യൽദോ, പെന്തിക്കുസ്തി, ദനഹാ ആദിയായ ദിവസങ്ങ ളിലെ ശുശ്രൂഷകളും തന്റെ ക്ഷീണമോ പ്രായാധിക്യമോ വകവയ്ക്കാതെ വള്ളി പുള്ളി വിടാതെ അദ്ദേഹം നടത്തിയിരുന്നു. കാനോനിക പ്രാർത്ഥ നകൾ അദ്ദേഹം മുടക്കാതെ നടത്തിയിരുന്നു. തന്റെ ഭവനത്തിൽ ശിഷ്യ ന്മാരായ ശെമ്മാശന്മാരോടൊന്നിച്ച് സുറിയാനിയിൽ നടത്തിയിരുന്ന യാമ പ്രാർത്ഥനയും കുമ്പിടീലും ആ ഭവനം ഒരു പെറ്റി സെമിനാരിയുടെ പ്രതീതി ജനിപ്പിച്ചിരുന്നു. നോമ്പനുഷ്ഠാനം അദ്ദേഹത്തിന് ശക്തിയും ജീവനും നൽകിയിരുന്നു. കാനോനിക നമസ്ക്കാരവും അതിന്റെ മല

യാള പരിഭാഷയും അദ്ദേഹത്തിന് ഹൃദിസ്ഥമായിരുന്നു. നമസ്ക്കാരത്തിന് കുടുംബാംഗങ്ങൾ മാത്രം ഉള്ളപ്പോൾ അദ്ദേഹം മലയാള പരിഭാഷ ഉപയോഗിച്ചിരുന്നു. വെളുപ്പിനെ ഉള്ള അദ്ദേഹത്തിന്റെ നമസ്ക്കാരം അയൽവീട്ടുകാർ എഴുന്നേറ്റ് പ്രാർത്ഥിക്കുന്നതിന് പ്രേരകമായിരുന്നു. ഇങ്ങനെ എല്ലാവിധത്തിലും അദ്ദേഹം ഒരു മാതൃകാ വൈദിക ശ്രേഷ്ഠനായിരുന്നു.

"ഒന്നാമത് എന്റെ ദൈവം, രണ്ടാമത് എന്റെ സഭ, മൂന്നാമത് എന്റെ വീട്."

തന്റെ ഗുരുവായ പ. പരുമല തിരുമേനിയിൽ നിന്നു ശിഷ്യൻ പഠിച്ച ഒരു വലിയ പാഠമായി രുന്നു ഇത്. ശിഷ്യന്മാർ ക്കെല്ലാം ഈ തത്വം ഉപദേശിച്ചു കൊടുക്കുകയും തന്റെ ജീവിതത്തിൽ അത് പ്രായോഗികമാക്കുകയും ചെയ്തു. ദൈവകൃപയിൽ ആശ്രയിച്ച് സകലവും ദൈവത്തിങ്കൽ സമർപ്പിച്ച് അദ്ദേഹം സഭയ്ക്കു വേണ്ടി ത്യാഗം ചെയ്തു ജീവിച്ചു. സഭയുടെ കാര്യം സംസാരിക്കുമ്പോൾ അദ്ദേഹത്തിനു നൂറു നാവാണ്. വിശ്വാസ വീരനായി മാറുകയായി. സ്വന്തം ഭവനത്തെയും മക്കളെയും മറന്ന് സഭയുടെ ഉന്നമനത്തിനായി സ്വയം കൊടുപ്പാൻ അദ്ദേഹം തയ്യാറായി. കാതോലിക്കേറ്റ് ഹൈസ്കൂൾ ആരംഭിക്കുമ്പോൾ സ്വന്ത സ്ഥലം അതിനായി നൽകി മാതൃക കാണിച്ചു. തുച്ഛമായ വരുമാനത്തിൽ നിന്നു കൈതുറന്ന് സംഭാവനകളും നൽകി. കോളജിന്റെ സ്ഥാപനത്തിന്റെ പ്രാരംഭ ഘട്ടത്തിൽ ആദ്യമായി 2000 രൂപ നൽകി. പിന്നീട് ഘട്ടങ്ങളായി ഏഴായിരത്തിൽ പരം രൂപാ സംഭാവന ചെയ്തു. സ്വപുത്രൻ ഏബ്രഹാം അച്ചനു വീതമായി നൽകിയ ഏകദേശം ഒരേക്കർ സ്ഥലം ചെറിയ പ്രതിഫലം വാങ്ങി എഴുതിക്കൊടുത്തു. സീമന്തപുത്രന് വീടു വക്കുന്നതിനായി കരുതിവച്ചിരുന്ന തടി മുഴുവനും ആദ്യകാലത്ത് തിരുമേനിമാർക്ക് താമസിക്കുന്നതിനുള്ള അരമന കെട്ടിടം പണിയുന്നതിനായി ദാനം ചെയ്തു. അങ്ങനെ സ്വാർത്ഥലാഭം നോക്കാതെ സഭയ്ക്കു വേണ്ടി പ്രവർത്തിച്ച ഒരു മഹാത്യാഗിയായിരുന്നു കോർഎപ്പിസ്കോപ്പാ.

തന്റെ പിതാവ് ഗീവറുഗീസ് കോർഎപ്പിസ്കോപ്പാ ഒന്നാമനിൽ നിന്നു ലഭിച്ച ഭൂസ്വത്തല്ലാതെ അദ്ദേഹം സ്വന്തമായി ഒന്നും സമ്പാദിച്ചില്ല. അതിലൊന്നിലും വലിയ താല്പര്യവും ഇല്ലായിരുന്നു. മൈലപ്രാ കരുവഞ്ചേരിൽ പോത്ത വർക്കിയുടെ മകൾ അന്നമ്മയായിരുന്നു സഹധർമ്മിണി. ഒരു ശ്രേഷ്ഠപുരോഹിതന്റെ ഭാര്യ എന്ന നിലയിൽ ആ മഹിളാരത്നം സഭാ പ്രവർത്തനങ്ങളിലും സഭാജീവിതത്തിലും അദ്ദേഹത്തിന്റെ ഇഷ്ടാനുസരണം പ്രവർത്തിച്ചു.

പ. പിതാക്കന്മാരായ വട്ടശ്ശേരിൽ തിരുമേനി, ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ എന്നിവർ മാക്കാംകുന്നിൽ പരിവാരസമേതം എത്തി

താമസിച്ചു വന്ന 1925 - 1948 വരെയുള്ള കാലഘട്ടത്തിൽ ഏവർക്കും നല്ല ഭക്ഷണം നൽകിയിരുന്നത് വല്യച്ചന്റെ ഭവനത്തിൽ നിന്നുമായിരുന്നു. അതിൽ വല്യച്ചന്റെ പത്നിയും മൂത്ത മരുമകൾ മറിയാമ്മയും നൽകിയ സേവനം അവിസ്മരണീയമാണ്. 1969 നവംബർ 11 ന് പതിഭക്തയായ പത്നി കടന്നുപോയപ്പോൾ കോർഎപ്പിസ്കോപ്പായെ അതുവല്ലാതെ അസ്വസ്ഥനാക്കി.

യുവ വൈദികനായിരുന്ന കാലത്ത് അദ്ദേഹം സ്വപിതാവിനെപ്പോലെ കുതിരപ്പുറത്തായിരുന്നു സഞ്ചരിച്ചിരുന്നത്. എന്നാൽ പിന്നീട് സൈക്കിളിനു കുതിര വഴിമാറിക്കൊടുത്തു.

1930 കളിൽ അദ്ദേഹം മൂത്ത മകൻ റ്റി. ജി. ജോർജിന്റെ കാറിലായിരുന്നു യാത്ര ചെയ്തുവന്നത്. ജീവിത സായാഹ്നത്തോടടുത്തപ്പോൾ 1935 നു ശേഷം കാൽനടയായിട്ടാണ് പള്ളികളിലും മറ്റും എത്തിക്കൊണ്ടിരുന്നത്.

കോർഎപ്പിസ്കോപ്പായുടെ പ്രവർത്തനങ്ങളുടെ ആദ്യ ഘട്ടങ്ങളിൽ ഫാ. ടി. ജി. മാത്യു അദ്ദേഹത്തെ ഒരു സന്തതസഹചാരി എന്ന നിലയിൽ സഹായിച്ചിരുന്നു.

പ. വട്ടശ്ശേരിൽ തിരുമേനിയുടെയും ഗീവറുഗീസ് ദ്വിതീയൻ ബാവായുടെയും സെക്രട്ടറിയായി ഫാ. ടി. ജി. മാത്യു സേവനം അനുഷ്ഠിച്ചിരുന്നു. പ. ബാവായിൽ നിന്നും പട്ടം ഏറ്റ് മലബാറിൽ ഇമ്മാനുവേൽ മിഷനറി സംഘത്തിന് നേതൃത്വം നൽകി പ്രവർത്തിച്ചു. പിന്നീട് കോഴിക്കോട് പള്ളി വികാരിയായിരുന്നു. അദ്ദേഹത്തിന്റെ പരിശ്രമത്താലാണ് പീച്ചി അണക്കെട്ടിനു സമീപമുള്ള പട്ടിക്കാട് പള്ളി നിർമ്മിച്ചത്. സ്വന്തമായി അവിടെ ഉണ്ടായിരുന്ന സ്ഥലവും പള്ളിക്ക് ദാനം ചെയ്തതിനു ശേഷം തുമ്പമൺ ഭദ്രാസനത്തിൽ മല്ലശ്ശേരി പള്ളി വികാരിയായി പ്രവർത്തിച്ചു. ഇന്ന് കാണുന്ന മല്ലശ്ശേരി പള്ളി അദ്ദേഹത്തിന്റെ പരിശ്രമഫലമാണ്. വാർദ്ധക്യത്തിലേക്ക് പ്രവേശിച്ചപ്പോൾ പ. ബാവാ അദ്ദേഹത്തെ ദേവലോകം അരമനയിൽ കൂടെ താമസിപ്പിച്ചു. ശാരീരികമായി ക്ഷീണം ഉണ്ടായപ്പോൾ അദ്ദേഹം നാട്ടിൽ വന്ന് സഹോദരിയുടെ ഭവനത്തിൽ താമസിച്ചു. 1968 ൽ അന്തരിച്ചു. മാക്കാംകുന്ന് പള്ളി സെമിത്തേരിയിൽ അദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്നു.

ഗീവറുഗീസ് കോർഎപ്പിസ്കോപ്പായുടെ മക്കൾ ടി. ജി. ജോർജ്, ടി.ജി. ജേക്കബ്, പരേതരായ ഫാ. ടി. ജി. ഏബ്രഹാം, ടി. ജി. തോമസ്, ടി. ജി. ശോശാമ്മ, ടി. ജി. മറിയാമ്മ എന്നിവരാണ്. ഇതിൽ മൂത്ത പുത്രൻ ജോർജ് 105-ാം വയസ്സിലും ആരോഗ്യവാനായി കഴിയുന്നു. അനുജൻ ജേക്കബ് (88) പുത്രനോടൊപ്പം പത്തനംതിട്ടയിൽ താമസിക്കുന്നു. ജോർജ് ബിസ്സി

നസ്സിലും ജേക്കബ് ബാങ്കിംഗിലും ഏർപ്പെട്ടിരുന്നു. ടി. ജി. തോമസ്സ് കാഞ്ഞിരപ്പള്ളി ഹൈസ്കൂൾ ഹെഡ്മാസ്റ്റർ ആയിരിക്കവേ 1964 –ൽ നിര്യാതനായി. ഫാദർ റ്റി. ജി. ഏബ്രഹാം പിതാവിനെ സഹായിച്ചിരുന്നു. മൈലപ്രാ, മണ്ണാറക്കുളഞ്ഞി, മാക്കാംകുന്ന്, കുരീലയ്യം, തോന്ന്യാമല കാരൂർ എന്നീ ഇടവകകളിൽ പിതാവിനോടൊപ്പം സഹവികാരിയായും പുത്തൻപീടിക, മുള്ളനിക്കാട് ഇടവകകളിൽ വികാരിയായും സേവനം അനുഷ്ഠിച്ചു. കൂടാതെ കൈപ്പട്ടൂർ സെന്റ് ജോർജ് മൗണ്ട് ഹൈസ്കൂളിൽ അദ്ധ്യാപകനായിരുന്നു. മുള്ളനിക്കാട് പള്ളി വികാരിയായിരിക്കുമ്പോൾ 1975 –ൽ അന്തരിച്ചു. മകൾ ശോശാമ്മയെ കാതോലിക്കേറ്റ് ഹൈസ്കൂൾ ഹെഡ്മാസ്റ്ററായിരുന്ന ടി. എസ്. ഗീവറുഗീസ് തെങ്ങും തോട്ടവും (അയിരൂർ) ഇളയ മകൾ മറിയാമ്മയെ കാർത്തികപ്പള്ളി മാളിക വീട്ടിൽ ജോർജും ആണ് വിവാഹം ചെയ്തിരുന്നത്. പുത്രിമാരും ഭർത്താക്കന്മാരും പരലോക പ്രാപ്തരായി. മൂത്തപുത്രൻ ടി. ജി. ജോർജിന്റെ പുത്രനാണ് പൗരോഹിത്യ പാരമ്പര്യം അന്യൂനം നിലനിർത്തിവരുന്ന ഫാ. ടി. ജി. ജോൺ. റിട്ടയർ ചെയ്തിട്ടും സഭാസംബന്ധമായ ആധ്യാത്മിക പ്രവർത്തനങ്ങളിൽ അദ്ദേഹം വിശ്രമരഹിതനായി വ്യാപൃതനാണ്. വല്യച്ചന്റെ കൊച്ചുമക്കൾ എല്ലാം തന്നെ വിവിധ ജീവിത രംഗങ്ങളിൽ പ്രശോഭിച്ചുകൊണ്ടിരിക്കുന്നു.

# 3

# മാക്കാംകുന്നിന്റെ ശില്പി

**മാ**ക്കാംകുന്ന് = പാലമൂട്ടിൽ അച്ചൻ എന്ന് സഭാകവി വെണ്ണിക്കുളം സി. പി. ചാണ്ടി വർഷങ്ങൾക്കു മുമ്പ് വിശേഷിപ്പിച്ചത് എത്രയോ അന്വർത്ഥമായിരുന്നു എന്ന് ആരോടും വിശദീകരിച്ചു പറയണമെന്നു തോന്നുന്നില്ല. ആകാശമേഖലയെ തൊട്ടുരുമ്മി കിടക്കുന്ന മാക്കാംകുന്നിന്റെ മുകളിൽ നിന്നു കൊണ്ടു ഒരു നൂറ്റാണ്ടു മുമ്പ് – അല്ല രണ്ടു തലമുറകൾക്കു മുമ്പ് – പത്തനംതിട്ടയെ ഒന്നായിക്കണ്ട അച്ചനെപ്പറ്റി പത്തനംതിട്ട = പാലമൂട്ടിൽ അച്ചൻ എന്ന് ഇന്നു തിരുത്തിക്കുറിക്കേണ്ടി വരുന്നു.

സാധാരണക്കാരായ നാട്ടുകാരുടേയും സഭാംഗങ്ങളുടേയും ഇടയിൽ പാലമൂട്ടിൽ വല്യച്ചൻ എന്നും മാക്കാംകുന്നിലെ മല്പാനച്ചൻ എന്നും പരക്കെ അറിയപ്പെട്ടിരുന്ന സമുന്നത വൈദികനാണു മാക്കാംകുന്നിന്റെ ശില്പി എന്ന് എല്ലാ വിധത്തിലും അർത്ഥനിർഭരമായ പേരിനർഹനായ തെങ്ങുംതറയിൽ വന്ദ്യ ദിവ്യശ്രീ ഗീവറുഗീസ് കോർഎപ്പിസ്കോപ്പാ. അദ്ദേഹത്തിന്റെ കൃശഗാത്രത്തിൽ ഒരതുല്യനായ വല്യച്ചൻ ഒളിച്ചിരുന്നു എന്ന് അദ്ദേഹത്തെ ഒരിക്കലെങ്കിലും അടുത്തറിഞ്ഞിട്ടുള്ളവരോട് എടുത്തു പറയേണ്ട കാര്യമില്ല. ശിഷ്യരായ വൈദികരും മേല്പട്ടക്കാരും ഈ വസ്തുത തൊട്ടറിഞ്ഞു സാക്ഷിക്കുന്നവരാണ്. ഇന്നു വിലയും അധികാരവുമില്ലാത്തതും അന്നു വിലതീരാത്തതുമായ കോർഎപ്പിസ്കോപ്പാ (ഗ്രാമത്തിലെ ബിഷപ്പ്) സ്ഥാനം അദ്ദേഹത്തിന്റെ സ്വഭാവ നൈർമ്മല്യത്തിന്റേയും പാണ്ഡിത്യത്തിന്റേയും സേവനത്തിന്റേയും അംഗീകാരമായി മലങ്കരസഭാഭാസുരൻ പ. വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ആ വാക്കിന്റെ പൊരുൾ അറിഞ്ഞു നൽകിയതാണ്. വിവാഹിതരായ പ്രമുഖ വൈദികർക്കു നൽകാനാവുന്ന ഏറ്റവും വലിയ സ്ഥാനമാണു കോർഎപ്പിസ്കോപ്പാ എന്നതും ഓർക്കേണ്ടതുണ്ട്. കഴിഞ്ഞ ഏതാനും ദശകങ്ങളിൽ പല വൈദികരും ഈ സ്ഥാനം ആഗ്രഹിക്കുകയും തേടുകയും നേടുകയും ചെയ്തതിനാൽ കോർഎപ്പിസ്കോപ്പാ സ്ഥാനത്തിന്റെ വിലയിടിയുകയും ഉന്നതരായ പല വൈദികരും കുടവയറു നിയന്ത്രിക്കാൻ പറ്റിയ ചുവന്ന ഇടക്കെട്ടുള്ള ഈ സ്ഥാനസ്വീകരണത്തിനു വിസമ്മതിക്കുകയും ചെയ്യുന്നതായി നേരിട്ടറിയാൻ കഴിഞ്ഞിട്ടുണ്ട്. താൻ കോർഎപ്പിസ്കോപ്പാ ആണെന്നുള്ള ചിന്ത അദ്ദേഹത്തിനോ പൊതുരംഗങ്ങളിൽ പദവിക്കനുസരണമായ സ്ഥാന ചിഹ്നങ്ങൾ ധരിക്കാതിരിക്കുന്നതിനാൽ കാണികൾക്കോ ഇല്ലായിരുന്നു എന്നു പറ

യുന്നതാവും ഏറെ ശരി. ആരാധനാ സമയങ്ങളിൽ സഭയുടെ നിഷ്ഠ പാലിക്കുന്നതിനു വേണ്ടി സ്ഥാനവസ്ത്രങ്ങൾ അണിഞ്ഞിരിക്കാം. കാപ്പ ധരിക്കുമ്പോൾ സ്ഥാനവസ്ത്രങ്ങൾ പലരും കണ്ടെന്നിരിക്കില്ല. ഒരു വലിയ പള്ളിയുടെ പ്രസിദ്ധനായ വികാരി എന്നതിനു പുറമെ മധ്യ തിരുവിതാംകൂർ സിറിയൻ കൺവൻഷൻ, കാതോലിക്കേറ്റ് ഹൈസ്കൂൾ, കാതോലിക്കേറ്റ് കോളജ് എന്നിവയുടെ സ്ഥാപകരിൽ പ്രമുഖൻ, വൈദികരെ പഠിപ്പിച്ച മഹാനായ മല്പാൻ മുതലായ വിവിധ നിലകളിൽ സഭയ്ക്കും സമൂഹത്തിനും പ്രതിഫലേച്ഛ കൂടാതെ അനുപമ സേവനം ചെയ്തതുകൊണ്ടാണ് 'മാക്കാംകുന്നിന്റെ ശില്പി' എന്ന പേരു ജനസഹസ്രങ്ങൾ പരപ്രേരണ കൂടാതെ അദ്ദേഹത്തിനു പ്രദാനം ചെയ്തത്. തന്റെ ഗുരുവായ പ. വട്ടശ്ശേരിൽ തിരുമേനിക്കു ജനലക്ഷങ്ങൾ 'മലങ്കര സഭാ ഭാസുരൻ' എന്ന ബഹുമതി നൽകിയതു പോലെ.

**കൺവൻഷൻ**

മലങ്കരസഭയുടെ ആസ്ഥാനമായിരുന്ന പഴയസെമിനാരിയുടെ അവകാശത്തർക്കം സംബന്ധിച്ച കേസിൽ പരാജയപ്പെട്ടപ്പോൾ സഭയിലെ ഒരു വിഭാഗം എല്ലാം ഉപേക്ഷിച്ചു 'മലങ്കര മാർത്തോമ്മാ സുറിയാനി സഭ' രൂപവൽക്കരിച്ചു. ഇവർ ചില നവീന ചിന്താഗതികൾ ഉൾക്കൊണ്ടവരും സി. എം. എസ്. മിഷനറിമാരോട് കൂടുതൽ ആഭിമുഖ്യം ഉള്ളവരും പുരാതന സഭയുടെ ചില ആചാരങ്ങളെയും വിശ്വാസങ്ങളെയും ചോദ്യം ചെയ്യുന്നവരും ആയിരുന്നു. തങ്ങളുടെ ബാല സഭയെ ബലപ്പെടുത്തുന്നതിനും പരാജയ ഭീഷണിയെ തരണം ചെയ്യുന്നതിനും അംഗങ്ങളുടെ തീക്ഷ്ണതയും ധൈര്യവും വളർത്തുന്നതിനും അവരെ പ്രധാനമായും സഹായിച്ചത് വിശ്വപ്രസിദ്ധമായ മാരാമൺ കൺവൻഷൻ ആണെന്ന വസ്തുത ആർക്കും ഒരിക്കലും നിഷേധിക്കാനാവില്ല. അമേരിക്ക, ഇംഗ്ലണ്ട് മുതലായ രാജ്യങ്ങളിൽ നിന്നു പ്രശസ്തരായ പല മിഷനറിമാരും മാരാമണ്ണിലെത്തി അവിടെ തടിച്ചുകൂടി വന്ന ജാതിമത ഭേദമെന്യേയുള്ള ജനസഹസ്രങ്ങളെയും എന്തിന്, മണൽത്തരികളെപ്പോലും വേദവാക്യ വിശദീകരണം കൊണ്ടു മാനസാന്തരപ്പെടുത്തി എന്നു പറഞ്ഞാൽ തെറ്റില്ല. കൺവൻഷനിൽ നിന്ന് എണ്ണാനാവാത്ത മണലു പോലെ ലഭിച്ച കാണിക്കയും സംഭാവനകളുമാണു മാർത്തോമ്മാ സഭയുടെ പ്രാരംഭ കാലത്തെ മുഖ്യ ധനാഗമ മാർഗ്ഗമെന്നും ചരിത്രം സാക്ഷിക്കുന്നു.

ഇരുപതാം നൂറ്റാണ്ടിന്റെ രണ്ടാം ദശകാരംഭത്തിൽ അന്ത്യോക്യയിലെ ദ്രവ്യാഗ്രഹത്തിന്റെ മുഖമുദ്രയണിഞ്ഞ അബ്ദുള്ളാ പാത്രിയർക്കീസ് മലങ്കരയിൽ വരികയും തനിക്കു വിധേയത്വ ഉടമ്പടിയും ഇഷ്ടാനുസരണം നാണയങ്ങളും നൽകിയില്ലെന്ന കാരണം പറഞ്ഞു ക്രൂദ്ധനായ അദ്ദേഹം സിദ്ധനായ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ മുടക്കു

കയും ചെയ്തപ്പോൾ മലങ്കരസഭയിൽ പിളർപ്പും വിപ്ലവവും അധികാര മത്സരത്തിനിടയിൽ കൊലപാതകവും നടന്നു. ഈയിടെ സഭയുടെ ഒരു വലിയ കാവൽഭടനായിരുന്ന പെരുമ്പാവൂരിലെ ടി. എം. വറുഗീസു തോമ്പ്ര പട്ടാപ്പകൽ വധിക്കപ്പെട്ടതു പോലെ അന്നു പഴയസെമിനാരി അങ്കണത്തിൽ പ. വട്ടശ്ശേരിൽ തിരുമേനിയുടെ കാവൽ സംഘ പ്രമാണിയായ ആനപ്പാപ്പി എന്ന വർക്കി വറുഗീസും ഒളിച്ചിരുന്ന ഘാതകരുടെ വെട്ടേറ്റാണു മരിച്ചു വീണത്. അന്നും ഇന്നും ചില പ്രമാണികളും മേൽപട്ടക്കാരും വറുഗീസുമാരുടെ ക്രൂരമായ വധങ്ങൾക്കു പിമ്പിൽ അധികം ആരും അറിയാതെ നിലകൊണ്ടിരുന്നു. അവർ പണം കൊടുത്തു അക്രമികളെ സന്തോഷിപ്പിക്കുന്നു.

വൈദേശിക സഭയിൽ നിന്നുള്ള കടന്നാക്രമണങ്ങളെയും ഭിന്നതകളെയും മലങ്കരസഭാ രംഗത്തെ നവീനാശയങ്ങളെയും തടയുന്നതിനും ജനങ്ങളെ വിശ്വാസകാര്യങ്ങളിൽ ഉറപ്പിച്ചു നിറുത്തുന്നതിനും ഒരു കൺവൻ ഷൻ അനിവാര്യമാണെന്നുള്ള ബോധം മാക്കാംകുന്ന്, പുത്തൻപീടിക, ഓമല്ലൂർ, കൈപ്പട്ടൂർ മുതലായ സ്ഥലങ്ങളിലെ സമുദായാഭിമാനികളായ വൈദികരുടെയും അവൈദികരുടെയും മനസ്സിൽ അങ്കുരിച്ചതിന്റെ ഫലമാകുന്നു മധ്യ തിരുവിതാംകൂർ സിറിയൻ കൺവൻഷൻ. കൺവൻഷനുവേണ്ടി മാക്കാംകുന്നു തെരഞ്ഞെടുക്കുന്നതിനും മതിയായ കാരണങ്ങൾ ഉണ്ടായിരുന്നു. തുമ്പമൺ ഭദ്രാസനത്തിന്റെ ഏതാണ്ടു മദ്ധ്യഭാഗമാണല്ലോ മാക്കാംകുന്ന്. ഓമല്ലൂർ, കൈപ്പട്ടൂർ, തുമ്പമൺ, വാഴമുട്ടം, കിഴവള്ളൂർ, മല്ലശ്ശേരി മുതലായ വലിയ പള്ളികളിൽ കക്ഷി വഴക്കു മൂലം വൈദികരും സഭാംഗങ്ങളും ചേരി തിരിഞ്ഞും മറ്റും രണ്ടു തട്ടുകളിലായി നിലനിന്ന കാലം. തന്നിമിത്തം മലങ്കര ഓർത്തഡോക്സ് സഭയുടെ ഒരു കൺവൻ ഷൻ നടത്താനുള്ള അന്തരീക്ഷം അവിടെങ്ങും ഇല്ലായിരുന്നു. എന്നാൽ മാക്കുംകുന്നിടവകയുടെ സ്ഥിതി തികച്ചും വിഭിന്നമായിരുന്നു. വല്യച്ചന്റെ ചോദ്യം ചെയ്യാനാവാത്ത വ്യക്തിത്വത്തിന്റെ കീഴിൽ മാക്കാംകുന്ന് ഇടവക ഭിന്നതയൊന്നും സ്പർശിക്കാതെ ശാന്തമായും സമാധാനപരമായും പുരോഗമിക്കുകയും വിശ്വാസ സ്ഥിരതയ്ക്കു പ്രസിദ്ധമായിത്തീരുകയും ചെയ്തിരുന്നു. ഇടവകയുടെ നന്മ മാത്രം ലക്ഷ്യം വച്ചു കൊണ്ട് ചെറിയവരെന്നോ വലിയവരെന്നോ ഉള്ള ചിന്തയെന്യേ വല്യച്ചൻ എല്ലാ ഇടവകാംഗങ്ങളെയും വീക്ഷിക്കുകയും കരുതുകയും ചെയ്തിരുന്നു.

യാത്രാ സൗകര്യങ്ങൾ തീരെയില്ലായിരുന്ന അക്കാലത്ത് ഇടുങ്ങിയ വഴികളെല്ലാം ശാരീരികമായ ക്ഷീണമോ അനാരോഗ്യമോ വകവയ്ക്കാതെ ഈ നല്ലയിടയൻ താണ്ടി എല്ലാ ഭവനങ്ങളും സന്ദർശിക്കുകയും കുടുംബാംഗങ്ങളെ പേരു ചൊല്ലി വിളിക്കുകയും അവരെ

സ്നേഹിക്കുകയും ചെയ്തിരുന്നു എന്ന കാര്യം അധികമാരും ഇന്നോർത്തിരിക്കാനിടയില്ല. സ്വന്തം പിതാവും മക്കളും എന്ന നിലയിലായിരുന്നു ഇടവകക്കാർ അച്ചനോടു പെരുമാറിയിരുന്നത്. ഓർത്തഡോക്സ് വിശ്വാസം ഉറപ്പിക്കുന്നതിൽ ജാഗരൂകനായിരുന്ന അച്ചന്റെ ശബ്ദം, സഭാംഗങ്ങൾ ആടുകൾ ഇടയന്റെ ശബ്ദം കേൾക്കുന്നതുപോലെ ആദരപൂർവ്വം സ്വീകരിച്ചിരുന്നു. അദ്ദേഹം നടത്തിയിരുന്ന കുമ്പഴ, മൈലപ്ര, മണ്ണാറക്കുളഞ്ഞി, കാരൂർ മുതലായ ഇടവകകളുടെ സ്ഥിതിയും വിധി



**ഗീവറുഗീസ് കോർ എപ്പിസ്കോപ്പായും പത്നി അന്നമ്മയും**



**വല്യച്ചന്റെ മൂത്തകൻ ടി. ജി. ജോർജും ഭാര്യ മറിയാമ്മയും**

ന്നമല്ലായിരുന്നു. ചുറ്റും സഭാ ഭിന്നത സൃഷ്ടിച്ച കൊടുങ്കാറ്റടിച്ചപ്പോഴും വല്യച്ചന്റെ പള്ളികൾ ഓർത്തഡോക്സ് വിശ്വാസത്തിൽ ഉറച്ചു സമാധാനത്തിന്റെ പച്ചമേച്ചിൽ പുറങ്ങളായി നിലകൊണ്ടു. ഈ പശ്ചാത്തലത്തിലാണ് മധ്യ തിരുവിതാംകൂർ സിറിയൻ (ഇന്നു ഓർത്തഡോക്സ്) കൺവൻഷനു വേണ്ടി മാക്കാംകുന്നു പള്ളി തെരഞ്ഞെടുക്കപ്പെട്ടത്.

മലങ്കരസഭയിൽ പ്രൊട്ടസ്റ്റന്റ് നവീകരണാശയങ്ങൾ കടന്നു കൂടുകയും ഒട്ടധികം ആളുകൾ അതിൽ ഒഴുകിച്ചേരുകയും ചെയ്ത പശ്ചാത്തലത്തിൽ 1918 -ൽ കൺവൻഷൻ ആരംഭിക്കുമ്പോൾ അതിന് മലങ്കര മെത്രാപ്പോലീത്താ പ. വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെയും പിന്നീട് മൂന്നാം കാതോലിക്കായായി ഉയർത്തപ്പെട്ട മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെയും ആശീർവാദാനുഗ്രഹങ്ങൾ ഉണ്ടായിരുന്നു. കൺവൻഷന്റെ സ്ഥാപക നേതാവും 1970 -ൽ മരിക്കുന്നതു വരെ അതിന്റെ പ്രസിഡന്റുമായിരുന്ന ഗീവറുഗീസ് കോർഎപ്പിസ്കോപ്പായ്ക്കു പ്രാദേശിക സഭാനേതാക്കന്മാരായിരുന്ന ഓമല്ലൂർ വടക്കേടത്തു ഗീവറുഗീസ് കത്തനാർ, പത്തനംതിട്ട കിഴക്കേവീട്ടിൽ പത്രോസ് കത്തനാർ, പുത്തൻപീടിക പീടികയിൽ അച്ചൻ, ഓമല്ലൂർ വടുതല ഈശോ കത്തനാർ മുതലായ വൈദികരുടെയും ലോ കോളജ് പ്രിൻസിപ്പലായിരുന്ന പത്രോസ് മത്തായി, തേരകത്ത് പത്രോസ് മുതലാളി, ഏ. ജി. തോമസ് വക്കീൽ, തെങ്ങുംതറയിൽ ടി. ജി. മാത്യു (പിന്നീട് ഫാ. ടി. ജി. മാത്യു) എന്നിവരുടെയും സഹകരണവും ആലോചനയും ലോപമെന്യേ ലഭിച്ചിരുന്നു.

മലങ്കരസഭയിലെ ഈ പ്രഥമ കൺവൻഷൻ ആരംഭിച്ചിട്ട് 91 വർഷം തികയുന്നു. വർഷങ്ങൾക്കു മുമ്പു തന്നെ ഇതിന്റെ ഒരു ചരിത്രവും കൺവൻ ഷൻ പ്രദാനം ചെയ്ത നേട്ടങ്ങളുടെ പട്ടികയും പ്രസിദ്ധപ്പെടുത്താൻ കഴിയാതെ പോയതു സഭാംഗങ്ങളുടെ സഭാചരിത്ര സംബന്ധമായ ഉദാസീനത കൊണ്ടാണെന്നു ചൂണ്ടിക്കാണിക്കുന്നതു സ്വയ പരിശോധനയ്ക്കാണ്, വിമർശിക്കാനല്ല. മൂന്നു ദശകങ്ങൾക്കു മുമ്പ് തെങ്ങുംതറയിൽ ഫാ. ടി. ജി. ജോണും ഞാനും കൂടി കൺവൻഷന്റെ ഒരു ലഘു ചരിത്രം തയ്യാറാക്കി പ്രസിദ്ധീകരിച്ചിരുന്നു. ഇന്നത്തെ തലമുറ അതു കണ്ടിരിക്കാനിടയില്ല.

കൺവൻഷൻ കൊണ്ടു തുമ്പമൺ ഭദ്രാസനത്തിനും വിശിഷ്യ, മാക്കാംകുന്നു തുടങ്ങിയ ഇടവകകൾക്കും ഉണ്ടായ നേട്ടങ്ങൾ അത്ര വേഗം തിട്ടപ്പെടുത്താനാവില്ല. ആദ്യകാലങ്ങളിൽ കൺവൻഷൻ മൂന്നു നോമ്പിന്റെ തലേ ഞായറാഴ്ച തുടങ്ങി പിറ്റേ ഞായറാഴ്ച വരെ ആയിരുന്നു. പിന്നീടാണ് കൺവൻഷൻ മൂന്നു നോമ്പു ദിവസങ്ങളിൽ മാത്രമായി ചുരുങ്ങിയത്. ഇന്നത്തെപ്പോലെ അക്കാലങ്ങളിൽ ഇടവക തോറും കൺവൻഷൻ

ഇല്ലായിരുന്നു. കൺവൻഷൻ തന്നെ ഒരു പുതിയ പ്രതിഭാസമായിരുന്നു എന്നു പറഞ്ഞാൽ തെറ്റില്ല. ആദ്യകാലങ്ങളിൽ തുമ്പമൺ ഭദ്രാസനത്തിൽപെട്ട എല്ലാ പള്ളികളിൽ നിന്നും ആയിരക്കണക്കിനാളുകൾ ആത്മീയാവേശത്തോടു കൂടി നേരത്തെ തന്നെ മാക്കാംകുന്നിൽ എത്തിക്കൊണ്ടിരുന്നു. യാത്രാസൗകര്യങ്ങൾ പരിമിതമായിരുന്നതിനാൽ ആബാലവൃദ്ധം ജനങ്ങൾ  മകരം – കുംഭം മാസങ്ങളിലെ അത്യുഗ്രമായ ചൂടിനെ തൃണവൽഗണിച്ചു കൊണ്ടും ഭക്ഷണപ്പൊതികൾ വഹിച്ചുകൊണ്ടും മാക്കാംകുന്നിലേക്കു ആട്ടിൻപറ്റത്തെപ്പോലെ കൂട്ടമായി നീങ്ങിക്കൊണ്ടിരുന്ന കാഴ്ച ആരേയും അഭിമാനഭരിതരാക്കുമായിരുന്നു. ഒരാഴ്ചത്തേക്ക്, എല്ലാ വഴികളും മാക്കാംകുന്നിലേക്ക് എന്നു പറയുന്നത് അക്ഷരംപ്രതി ശരിയുമായിരുന്നു. മാക്കാംകുന്നിലെ പല ഭവനങ്ങളിലും ബന്ധുജന സമാഗമം കൊണ്ടും സന്തോഷപ്രദമായ കുശലപ്രശ്നങ്ങൾ കൊണ്ടും ആതിഥ്യം കൊണ്ടും മറ്റും ഒരു പെരുന്നാളിന്റേയോ ഉത്സവത്തിന്റേയോ പ്രതീതിയാണുണ്ടായിരുന്നതെന്നു അന്നു ബാലനായിരുന്ന ഞാൻ ഓർക്കുന്നു. കൺവൻഷൻ ആരംഭിച്ച അതേ വർഷം തന്നെയാണ് മലങ്കരസഭയിലെ ഒന്നാമത്തെ എം. എ. അച്ചന്റെ (ഫാ. പി. ടി. ഗീവറുഗീസ്) നേതൃത്വത്തിൽ ‘മലമടക്കിലെ കെടാവിളക്കായി’ പരിലസിക്കുന്ന ബഥനി പ്രസ്ഥാനത്തിന്റെയും തുടക്കം. അദ്ദേഹത്തിന്റെ സാന്നിധ്യവും ഭക്തിരസപ്രധാനവും സാരഗർഭവുമായ പ്രഭാഷണങ്ങളും മാക്കാംകുന്നു കൺവൻ ഷനും അത്യധികം ഉത്തേജകമായിരുന്നു. കൂടാതെ ഫാ. പി. ടി. ഗീവറുഗീസിന്റെ ശ്രമഫലമായി ഹൈചർച്ചു വിഭാഗത്തിൽപെട്ട ഉന്നതരായ പല മിഷനറിമാരും കൺവൻഷന്റെ ആധ്യാത്മികഭാവത്തെ ആകാശത്തോളം ഉയർത്തി. ആദ്യ കൺവൻഷനിലാണു സുപ്രസിദ്ധ ഇന്ത്യൻ മിഷനറി വീരനായ സാധു സുന്ദര സിംഗിന്റെ അനുഭവ സാക്ഷ്യങ്ങൾ ആസ്വദിക്കുന്നതിനും ആധ്യാത്മിക പ്രചോദനം നേടുന്നതിനും സഭാംഗങ്ങൾക്കു ഭാഗ്യമുണ്ടായത്. സർവോപരി മലങ്കരസഭാ ഭാസുരൻ പ. വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ അഗാധ വിജ്ഞാന പ്രദമായ പ്രഭാഷണങ്ങളാൽ ജനസഹസ്രങ്ങളെ ആധ്യാത്മിക സാഗരത്തിൽ ആറാടിക്കുകയും അവരിൽ സഭാസ്നേഹ പ്രധാനമായ അടങ്ങാത്ത ആവേശത്തിന്റെ കൈത്തിരി കൊളുത്തുകയും ഉണ്ടായി. തുമ്പമൺ ഭദ്രാസനത്തിനു പുറത്തുള്ള കൊല്ലം, നിരണം ഭദ്രാസനങ്ങളിലെ വൈദികരും കൺവൻഷനിൽ എത്തിക്കൊണ്ടിരുന്നതിനാൽ സഭയിലെ ഒട്ടധികം പട്ടക്കാരുടെ ഒരു സംഗമവേദി കൂടിയായി മാറി മാക്കാംകുന്നു കൺവൻഷൻ. മെത്രാപ്പോലീത്താമാരുടെ എണ്ണം കുറവായിരുന്നതിനാലും ഉള്ളവർ സഭയ്ക്കു വേണ്ടി ജീവൻ ബലി കഴിക്കാൻ തയ്യാറുള്ളവരായിരുന്നതിനാലും അവരെ കാണാനും അവരിൽ നിന്നു കേൾക്കാനും സഭാംഗങ്ങൾ ഒരുക്കമുള്ളവരായിരുന്നു. മേല്പട്ടക്കാരുടെ താമസ സൗകര്യത്തെ



**ഫാ. ടി. ജി. ഏബ്രഹാമും പത്നി തങ്കമ്മയും**



**ടി. ജി. തോമസും ഭാര്യ സാറാമ്മയും**



**ടി. ജി. ജേക്കബും ഭാര്യ ചിന്നമ്മയും**

മുൻനിർത്തി പള്ളിയോടു ചേർത്ത് ഒരു മേടയും വല്യച്ചൻ നിർമ്മിച്ചു.

മാർ ഈവാനിയോസ് 1930 –ൽ സഭയെ വഞ്ചിച്ചുകൊണ്ട് റോമാസഭയിൽ ചേർന്നതിനെ തുടർന്ന് അദ്ദേഹം പ്രതീക്ഷിച്ചതുപോലെ സഭാംഗങ്ങൾ സഭ വിട്ടുപോയില്ല. ഇക്കാലയളവിൽ റോമാസഭയിലേക്കുള്ള ഒഴുക്കിനു തടയിട്ടത് മാക്കാംകുന്നു കൺവൻഷനാണ്. റോമാ സഭയുടെ തെറ്റായ വിശ്വാസാചാരങ്ങളെപ്പറ്റി ആളുകൾക്കു വിശദീകരിച്ചു കൊടുക്കാനും മലങ്കരസഭയുടെ നിർമ്മല വിശ്വാസത്തിന്റെ മഹിമയെ ഉൽഘോഷിക്കാനും കൺവൻഷൻ ഉപകരിച്ചു. മെത്രാപ്പോലീത്താമാർക്കും ബാവാമാർക്കും പുറമെ ഗാനകോകിലം എന്ന മറുപേരുണ്ടായിരുന്ന പുത്തൻകാവു മാർ പീലക്സിനോസ് മെത്രാപ്പോലീത്താ, ബഥനിയുടെ മാർ ഈവാനിയോസിന്റെ ചുവടുമാറ്റത്തിന്റെ ചൂടില്ലാതാക്കാൻ നടത്തിയ പ്രസംഗങ്ങൾ, കൺവൻഷനിൽ സംബന്ധിച്ചവരെ മാത്രമല്ല സഭയെത്തന്നെ പ്രകമ്പനം കൊള്ളിച്ചു. കേരളത്തിലല്ല ജനിച്ചിരുന്നതെങ്കിൽ വിശ്വപ്രസിദ്ധ വാഗ്മികളായി അംഗീകാരം ലഭിക്കാമായിരുന്ന മാവേലിക്കര സി. ഐ. നൈനാൻ, നിരണം എം. ഐ. ജോർജ്, പ്രൊഫ. സി. എം. ജോൺ, ഫാ. കെ. റ്റി. സഖറിയ ആരക്കുന്നം, ഫാ. എൻ. ജി. കുര്യൻ, ഫാ. എം. വി. ജോർജ്, ഫാ. ടി. ജെ. ജോഷ്വാ മുതലായ പ്രഭാഷണതിലകന്മാരുടെ വേദാധിഷ്ഠിത പ്രസംഗങ്ങളും സഭയുടെ നിർമ്മല വിശ്വാസ വ്യാഖ്യാനങ്ങളും ഇന്നെന്നപോലെ ശ്രവണപുടങ്ങളിൽ അനുരണനം ചെയ്യുന്നുണ്ട്. പ്രഭാഷണങ്ങൾ സഭയ്ക്കു നവജീവൻ പ്രദാനം ചെയ്തു.

യഥാർത്ഥ ക്രൈസ്തവരെ മറ്റൊരു വിഭാഗത്തിൽ, പല വാഗ്ദാനങ്ങൾ നൽകി ചേർക്കുന്നതു സുവിശേഷ വേലയല്ലെന്നും വെറും 'വേല'യാണെന്നും കൺവൻഷൻ വേദിയിൽ മുഴങ്ങിയ പ്രസംഗങ്ങളുടെ പ്രതിധ്വനികൾ ജനഹൃദയങ്ങളിൽ ആഞ്ഞടിച്ചു. തന്നിമിത്തം പത്തനംതിട്ടയിലും പരിസരങ്ങളിലും റീത്തു പ്രസ്ഥാനത്തിനു ഒരു നല്ല കൊയ്ത്തു നടത്താൻ സാധിച്ചില്ല.

കൺവൻഷന്റെ മറ്റൊരു നേട്ടമാണ് ഈ ഭാഗത്തെ ദളിത് വിഭാഗത്തിൽ പെട്ട ഒട്ടധികം പേർ സഭയിൽ ചേർന്നു എന്നുള്ളത്. അവരുടെ കുടിലുകൾ വേദവാക്യങ്ങൾ കൊണ്ടും ക്രിസ്തീയ ഗാനങ്ങൾ കൊണ്ടും ആരാധനകൾ കൊണ്ടും നിറഞ്ഞപ്പോൾ അവർ യേശുവിനെ തങ്ങളുടെ നിത്യരക്ഷകനായി ഉൾക്കൊണ്ടു. ശതക്കണക്കിനു താണജാതിക്കാരെ മാമോദീസാ മുക്കി സഭയിലേക്കു ചേർത്ത പരുമല മാർ ഗ്രീഗോറിയോസിന്റെ മാതൃക തന്നെയാണ് ശിഷ്യനായ കോർഎപ്പിസ്കോപ്പാ അച്ചൻ കാരിക്കുളത്ത് നടപ്പാക്കിയത്. വൈകാതെ സ്ലീബാദാസ സമൂഹവും മൂക്കഞ്ചേരിൽ പത്രോസ് റമ്പാച്ചനും സ്ലീബാദാസന്മാരായിരുന്ന സി. പി. ചാണ്ടി,



**വല്യച്ചന്റെ മൂത്ത മരുമകൻ ടി. എസ്. ഗീവറുഗീസും (തെങ്ങുംതോട്ടം, അയിരൂർ) ഭാര്യ ശോശാമ്മയും.**



**വല്യച്ചന്റെ ഇളയമകൾ മറിയാമ്മയും ഭർത്താവ് എം. ഇ. ജോർജും (മാളികവീട്ടിൽ, കാർത്തികപ്പള്ളി)**

റ്റി. ജി. കുര്യാക്കോസ്, കെ. എം. സഖറിയ കോർഎപ്പിസ്കോപ്പാ, ഫാ. പി. വി. സാമുവൽ മുതലായവരും കാരിക്കുളത്തെ ബാലസഭയെ കർത്താവിൽ ബലപ്പെടുത്തിയപ്പോൾ മല്പാനച്ചന് കൂടുതൽ സന്തോഷമുണ്ടായി – താണവിഭാഗക്കാരെ മാമോദീസാ മുക്കുകയും അവരെ സമഭാവന

യോടെ ഇടവകയിൽ സ്വീകരിച്ചു ബഹുമാനിക്കുകയും ചെയ്തിരുന്നു. ലോ കോളജ് പ്രിൻസിപ്പൽ ആയിരുന്ന പത്രോസ് മത്തായി പലരുടേയും തലതൊട്ടപ്പനായിരുന്നിട്ടുണ്ട്. കാരിക്കുളത്തെ അൻപതിൽപരം കുടുംബങ്ങൾ മാക്കാംകുന്നു പള്ളിയുടെ 'സന്തോഷവും കിരീട'വുമാണ്. സഭയിലേക്കു ചേർന്നതിനെ തുടർന്നു ഇവരിൽ പലരുടേയും സാമൂഹ്യവും സാമ്പത്തികവും വിശ്വാസപരവുമായ നിലവാരം ഉയർന്നു. അവരിൽ ഒരാളായ കെ. കെ. ജോർജ് പത്തനംതിട്ട കാതോലിക്കേറ്റ് കോളജിൽ പഠിച്ചു എം. എ. ബിരുദം നേടിയെങ്കിലും സഭ വക കോളജിൽ അദ്ധ്യാപകനായി നിയമിക്കാൻ സഭ സന്നദ്ധമായില്ല. വേണ്ടത്ര യോഗ്യത ഉണ്ടായിട്ടും സാമ്പത്തിക പരിഗണനയ്ക്കു മുൻതൂക്കം നൽകി ജോർജിന് ജോലി നിഷേധിച്ചപ്പോൾ അദ്ദേഹം സ്വാഭാവികമായും നിരാശനായെങ്കിലും ദൈവകൃപയാൽ സർക്കാർ സർവ്വീസിൽ ജോലി ലഭിക്കുകയും നാട്ടകം ഗവൺമെന്റ് കോളജിന്റെ വൈസ് പ്രിൻസിപ്പലായി തീരുകയും ചെയ്തു. ഈ ജോലി നിഷേധം സഭയ്ക്ക് ഒരു കളങ്കമായി അവശേഷിക്കുന്നു. ജോർജ് ഇപ്പോൾ നാഷണൽ സർവ്വീസ് സ്കീമിന്റെ ഡയറക്ടറായി സേവനമനുഷ്ഠിച്ചു വരുന്നു.

ഇക്കാല ഘട്ടത്തിൽ തുമ്പമൺ ഭദ്രാസനത്തിന് ഒരു മെത്രാപ്പോലീത്താ ഇല്ലായിരുന്നതിനാൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായ്ക്ക് (പിന്നീട് മൂന്നാം കാതോലിക്കാ) 1925 -ൽ ഭദ്രാസനത്തിന്റെ ഭരണച്ചുമതല കൂടി നൽകി. മാക്കാംകുന്നിലെ താമസ സൗകര്യവും വല്യച്ചന്റേയും ഇടവകക്കാരുടേയും സേവന തല്പരതയും മുൻനിർത്തിയാണ് തിരുമേനി മാക്കാംകുന്നു തന്നെ വാസസ്ഥലമായി തിരഞ്ഞെടുത്തത്. ശുശ്രൂഷകൾ നടത്താൻ പള്ളിയിൽ പോകുന്ന സമയം മാത്രമേ വല്യച്ചൻ മെത്രാപ്പോലീത്തായുടെ സമീപത്തില്ലാതിരിക്കുകയുള്ളു. തിരുമേനിയുടെ സുഖസൗകര്യങ്ങൾക്കാണ് വല്യച്ചൻ മുഖ്യ സ്ഥാനം നൽകിവന്നത്. മെത്രാപ്പോലീത്തായുടെ ഭക്ഷണകാര്യങ്ങൾ വല്യച്ചന്റെ പ്രത്യേക മേൽനോട്ടത്തിൽ തന്നെയായിരുന്നു. അച്ചനോടുള്ള ബന്ധം കൊണ്ടാണു തിരുമേനി മാക്കാംകുന്നിനെ ഇത്രയധികം ഇഷ്ടപ്പെട്ടതെന്നു പറഞ്ഞാൽ ഒട്ടും അതിശയോക്തിയില്ല. ഭദ്രാസനത്തിൽപെട്ട കിഴക്കൻ പ്രദേശങ്ങളിലെ ഇടവകക്കാർക്കു തിരുമേനിയെ വന്നു കാണുന്നതിനും ആവശ്യങ്ങൾ അറിയിക്കുന്നതിനും തുമ്പമണ്ണിനേക്കാൾ കൂടുതൽ സൗകര്യം മാക്കാംകുന്നായിരുന്നു. ഇക്കാരണങ്ങളാലാണു തുമ്പമണ്ണിൽ പുരാതനമായ പള്ളിയും ശക്തമായ ഇടവകയും സ്കൂളും മറ്റും ഉണ്ടായിരുന്നിട്ടും മാക്കാംകുന്നു തുമ്പമൺ ഭദ്രാസനത്തിന്റെ കേന്ദ്രമായിത്തീർന്നത്. ഭദ്രാസന കേന്ദ്രം പത്തനംതിട്ടയിൽ ആകാൻ പരോക്ഷമായും പ്രത്യക്ഷമായും ഇടയാക്കിയത് പാലമൂട്ടിൽ വല്യച്ചനാണെന്നു കാണാവുന്നതാണ്.

# തെങ്ങുംതറയിലെ വൈദികശ്രേഷ്ഠർ



കൊച്ചിട്ടി ഗീവർഗീസ്
കോർ എപ്പിസ്കോപ്പാ I



മാമ്മൻ
കോർഎപ്പിസ്കോപ്പാ



മല്പാൻ ഗീവർഗീസ്
കോർ എപ്പിസ്കോപ്പാ II



റ്റി. സി. ഗീവർഗീസ്
കോർഎപ്പിസ്കോപ്പാ III



ഫാ. കോശി ഈശോ
വേലശ്ശേരിൽ



ഫാ. മാത്യൂസ് കാവനാൽ



ഫാ. റ്റി. ജി. ഏബ്രഹാം I



ഫാ. റ്റി. ജി. മാത്യു



മാത്യൂസ് റമ്പാച്ചൻ

# തെങ്ങുംതറയിലെ വൈദികശ്രേഷ്ഠർ



ഫാ. റ്റി. ജി. ഏബ്രഹാം II



ഫാ. വി. ഐ. മാത്യു



റ്റി. ജി. ജോൺ
കോർഎപ്പിസ്കോപ്പാ



ഫാ. റ്റി. ജി. സ്റ്റീഫൻ



ഗീവർഗീസ് റമ്പാച്ചൻ



ഫാ. സ്റ്റീഫൻ
വേലശ്ശേരിൽ



ഫാ. കോശി ഫിലിപ്പ്



ഫാ. ഷാജി മാത്യു



ഫാ. ജോർജ് ജേക്കബ്

# 4

# കിഴക്കിന്റെ ശ്രേഷ്ഠ പുരോഹിതൻ

**ഫാ. സാം ജോർജ്ജ്**

(കുറിയാക്കോസ് ആശ്രമം, മൈലപ്ര)

മലങ്കരസഭാചരിത്രത്തിൽ കൂനൻകുരിശ് സത്യം ചെയ്ത് റോമ്മാ ബന്ധം തകർത്തെറിഞ്ഞ മാർത്തോമ്മായുടെ മക്കൾ മലയാളക്കരയിൽ വളർന്നു നിറഞ്ഞ് പടർന്ന് പന്തലിക്കുന്നതിന് കാളിയാങ്കൽ കുടുംബത്തിന്റെ ശാഖയായ പ്ലാത്തോട്ടം തെങ്ങുംതറയിൽ കുടുംബവും അതിലെ പിതാക്കന്മാരും നൽകിയിട്ടുള്ള സംഭാവനകൾ അവിസ്മരണീയമാണ്. പത്തൊൻപതാം ശതകത്തിന്റെ ആദ്യ കാലഘട്ടത്തിൽ പ്രാദേശിക തലത്തിലും സഭാതലത്തിലും ക്രൈസ്തവ സമൂഹത്തിന് ധീരമായ നേതൃത്വം നൽകിയ ഒരു സേനാനിയായിരുന്നു മഹാനായ തെങ്ങുംതറയിൽ കൊച്ചിട്ടിത്തരകൻ. രാജസഭയിലും ഇതര മണ്ഡലങ്ങളിലും തരകനുണ്ടായിരുന്ന സ്വാധീനം ക്രൈസ്തവർക്ക് ഒരു രക്ഷാകവചമായിരുന്നു.

മലങ്കര സഭാപിതാക്കന്മാരായിരുന്ന വലിയ മാർ ദീവന്നാസ്യോസ്, പുന്നത്ര മാർ ദീവന്നാസിയോസ്, ചേപ്പാട്ട് മാർ ദീവന്നാസിയോസ് എന്നിവരുടെ വലംകൈയായി കൊച്ചിട്ടിത്തരകൻ നിന്നിരുന്നു. പിന്നീട് പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസിന്റെ ആജ്ഞാനുവർത്തിയായി 1848 വരെയും തരകൻ പ്രവർത്തിച്ചു. കിഴക്കൻ ഇട്ടി എന്ന മറുപേരിൽ അറിയപ്പെട്ടിരുന്ന തരകൻ വിശ്വസ്തനായി മെത്രാപ്പോലീത്തായ്ക്ക് സഹായഹസ്തം നീട്ടിക്കൊടുത്തിരുന്നു.

പ്രശസ്തനായ കൊച്ചിട്ടിത്തരകന്റെ ഇളയ മകനായിട്ടാണ് ഗീവറുഗീസ് കോർഎപ്പിസ്ക്കോപ്പാ ഒന്നാമൻ ജാതനായത്. 1844-ൽ പാലാക്കുന്നത്ത് മാത്യുസ് മാർ അത്താനാസിയോസിൽ നിന്നും കശ്ശീശ്ശാപട്ടം സ്വീകരിച്ച ഗീവറുഗീസ് അച്ചൻ 1875 ൽ പത്രോസ് പാത്രിയർക്കിസിൽ നിന്നു കോർഎപ്പിസ്ക്കോപ്പാ സ്ഥാനം സ്വീകരിച്ചു. കിഴക്കൻ ദേശത്തുള്ള സഭാവിശ്വാസികൾക്ക് ആദ്ധ്യാത്മിക നേതൃത്വം പ്രദാനം ചെയ്തു പ്രശോഭിച്ചു. മാക്കാംകുന്ന്, മൈലപ്രാ, കുമ്പഴ, കിഴവള്ളൂർ എന്നീ ഇടവകകളിൽ വികാരിയായി ദീർഘകാലം സേവനം അനുഷ്ഠിച്ചു.

ഈ ശ്രേഷ്ഠ വൈദികന്റെ കാലത്ത് നവീകരണവിശ്വാസം തന്റെ ഇടവകാതിർത്തികളിൽ വേരുറപ്പിക്കുവാൻ ഒട്ടും അനുവദിച്ചില്ല. 1844-ൽ ഇലന്തൂർ നിന്നു പത്തനംതിട്ട മാക്കാംകുന്നിൽ താമസം ആരംഭിച്ചു. ബഹു.

അച്ചൻ മരണം വരെയും മാക്കാംകുന്ന് സെൻ്റ് സ്റ്റീഫൻസ് പള്ളിയുടെ വികാരിയായി 60–ൽ പരം വർഷം സേവനം ചെയ്തു. ഇന്നത്തെ തല മുറ അദ്ദേഹത്തെ വേണ്ടവിധം സ്മരിക്കാനിടയില്ല. നാടിന്റെ നന്മക്കായി പലരുടെ സഹകരണത്തോടെ പത്തനംതിട്ടയിൽ ഒരു മലയാളം സ്കൂൾ ആരംഭിച്ചു.

ഈ വന്ദ്യ ശ്രേഷ്ഠ പുരോഹിതന്റെ പുത്രന്മാരായ റ്റി. ജി. എബ്രഹാം കശ്ശീശാ മൈലപ്രാ, മഹാചാര്യന്മാരുടെ മല്പാനായ ഗീവറുഗീസ് കോർ എപ്പിസ്ക്കോപ്പാ രണ്ടാമൻ, മലബാർ മിഷണറിയായിരുന്ന ഫാദർ റ്റി. ജി മാത്യു എന്നീ പ്രഗത്ഭ വൈദികരെ സഭയ്ക്ക് സംഭാവന ചെയ്വാൻ അദ്ദേ ഹത്തിന് സാധിച്ചു. സ്മര്യപുരുഷന്റെ സഹോദര പുത്രനായിരുന്നു മൈലപ്രാ കുറിയാക്കോസ് ആശ്രമത്തിന്റെ സ്ഥാപകനും താപസശ്രേഷ്ഠ നുമായിരുന്ന വന്ദ്യ മാത്യൂസ് റമ്പാൻ. അദ്ദേഹത്തോടൊപ്പം കഴിഞ്ഞ 18 വർഷക്കാലത്തെ താമസത്തിന്റെ ഫലമായി വന്ദ്യ പിതാവിൻ നിന്നും കേട്ട ഓർമ്മകളാണ് ഈ ലേഖനം എഴുതുന്നതിന് എനിക്ക് ശക്തിപക ർന്നു തന്നത്. തെങ്ങുംതറയിൽ കുടുംബാംഗങ്ങളും അതിലെ വൈദി കരും ചെയ്തിട്ടുള്ളതും ഇന്നും ചെയ്തുകൊണ്ടിരിക്കുന്നതുമായ സേവ നങ്ങളെ നന്ദിയോടെ സ്മരിക്കാം. വന്ദ്യ ഗീവറുഗീസ് കോർഎപ്പി സ്ക്കോപ്പാ ഒന്നാമന്റെ മദ്ധ്യസ്ഥത ഏവർക്കും കോട്ടയായിരിക്കട്ടെ.



# 5

# ദേവാലയങ്ങളുടെ അലങ്കാരമായോനെ...

## ഫാ. ഫിലിപ്പ് മാത്യു തൈക്കുട്ടത്തിൽ

മലങ്കര ഓർത്തഡോക്സ് സഭയുടെ ശക്തി കേന്ദ്രം എന്നറിയപ്പെടുന്ന തുമ്പമൺ ഭദ്രാസനത്തിലെ പല പ്രധാന ദേവാലയങ്ങൾ പണിത് ഉയർത്തുവാനും സഭാമക്കളെ സത്യവിശ്വാസത്തിൽ ഉറപ്പിച്ച് നിർത്തുവനും അവർക്ക് ധീരമായ നേതൃത്വം നൽകുവാനും ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ട വന്ദ്യ പുരോഹിത ശ്രേഷ്ഠനായിരുന്നു. തെങ്ങും തറയിൽ ഗീവറുഗീസ് കോർ എപ്പിസ്കോപ്പാ ഒന്നാമൻ.

പുരാതനവും, പ്രശസ്തവുമായ തെങ്ങും തറയിൽ കുടുംബത്തിന്റെ മലങ്കര നസ്രാണി പൗരുഷത്തിന്റെ ആൾരൂപമായിരുന്ന പ്രഗൽഭനും, പ്രശസ്തനുമായ കൊച്ചിട്ടിത്തരകന്റെ മൂന്നാമത്തെ പുത്രനായി ജനിച്ച സ്മര്യപുരുഷൻ, പരിയാരം, മാക്കാംകുന്ന്, മൈലപ്ര, കിഴവള്ളൂർ...... തുടങ്ങി അനേകം ദേവാലയങ്ങളുടെ ശിൽപ്പി ആയിരുന്നു. വളരെയധികം ത്യാഗങ്ങളും, ബുദ്ധിമുട്ടുകളും സഹിച്ച് ചെയ്ത ആ ഇടയത്വ ശുശ്രൂഷ ഇന്നത്തെ യുവ വൈദികർക്ക് ഒരു വലിയ വെല്ലുവിളിയാണ്.

ചരിത്രത്തിന്റെ ഏടുകളിലേക്ക് കടന്നു ചൊല്ലുമ്പോൾ 1875 – ൽ പുത്തൻകാവ് പള്ളിയിൽ വെച്ച് പത്രോസ് പാത്രീയർക്കീസ് ബാവ സ്മര്യ പുരുഷനെ കോർഎപ്പിസ്കോപ്പാ സ്ഥാനത്തേക്ക് ഉയർത്തി എന്നും. 1876 ലെ ചരിത്ര പ്രസിദ്ധമായ മുളന്തുരുത്തി സുന്നഹദോസിൽ ഗീവർഗീസ് കോർ എപ്പിസ്കോപ്പാ പങ്കെടുത്തു എന്നുള്ളതും നമ്മെ അഭിമാനപുളകിതരാക്കുന്നു.

വന്ദ്യ പിതാവിന്റെ കരങ്ങളിൽ പണിതുയർത്തിയ മാക്കാം കുന്ന്, കിഴവള്ളൂർ എന്നീ ദേവാലയങ്ങളുടെയും വികാരി ആയി പ്രവർത്തിക്കുവാൻ ഈ ലേഖകന് ഭാഗ്യം ലഭിച്ചിട്ടുണ്ട്. മാക്കാംകുന്ന് ഇടവക വികാരി ആയി ഇരുന്ന അവസരത്തിലാണ് തെങ്ങുംതറയിൽ വന്ദ്യനായ റ്റി.ജി. ജോണച്ചന് കോർഎപ്പിസ്കോപ്പാ സ്ഥാനം ലഭിച്ചതും പൗരോഹിത്യ കനകജൂബിലി കൊണ്ടാടിയതും. 1908 ഏപ്രിൽ 28 ന് സ്വർഗീയ മഹത്വത്തിലേക്ക് പ്രവേശിച്ച് ദൈവസന്നിധിയിൽ നമുക്കായി മദ്ധ്യസ്ഥത അണയ്ക്കുന്ന വന്ദ്യ ഗീവർഗീസ് കോർഎപ്പിസ്കോപ്പാ ഒന്നാമന്റെ ജ്വലിക്കുന്ന സ്മരണകൾക്കു മുമ്പിൽ ഈ ചരമ ശതാബ്ദിയിൽ പ്രാർത്ഥന പൂക്കൾ അർപ്പിച്ചു കൊണ്ട് നിർത്തുന്നു.



# 6
# ഗീവറുഗീസ് കോർഎപ്പിസ്കോപ്പാ ഒന്നാമനും മാക്കാംകുന്ന് പള്ളിയും

ഒന്നര ശതാബ്ദത്തിനു മുമ്പ് പത്തനംതിട്ടയിൽ പരിസരങ്ങളിലും പാർത്തിരുന്ന ഓർത്തഡോക്സ് സഭാ വിശ്വാസികൾ ഓമല്ലൂർ പള്ളിയിലാണ് ആരാധനയ്ക്കായി പോയിരുന്നത്. ഇവിടെ നിന്ന് ഓമല്ലൂർ വരെ പോയി ആരാധനയിൽ സംബന്ധിച്ച് മടങ്ങി വരുന്നത് വളരെ ബുദ്ധിമുട്ടുള്ള കാര്യമായിരുന്നു. ഈ പേരിൽ ഇവിടെയുള്ള പൂർവ്വ പിതാക്കന്മാർ ഒരു ദേവാലയം ഉണ്ടാകേണ്ടതിന്റെ ആവശ്യകതയെ സംബന്ധിച്ച് ആഗ്രഹിക്കുകയും ചിന്തിക്കുകയും ചെയ്തിരുന്നു.

ഈ സന്ദർഭത്തിലാണ് മലങ്കര നസ്രാണികളുടെ അനിഷേധ്യ നേതാവായിരുന്ന തെങ്ങുംതറയിൽ കൊച്ചിട്ടിത്തരകൻ തന്റെ ഇളയ പുത്രൻ കൊച്ചിട്ടി ഗീവറുഗീസ് അച്ചനുവേണ്ടി മാക്കാംകുന്നിൽ ഒരു വീട് പണിതത്.

മാക്കാംകുന്നിലെ ആദ്യത്തെ കുരിശിൽ തൊട്ടിക്കു സമീപമുള്ള പീടികയിൽ പുരയിടത്തിലാണ് വീട് പണിതത്. ഇതു നമ്മുടെ പൂർവ്വികന്മാർക്ക് ഒരു വലിയ ഭാഗ്യമായി ഭവിച്ചു. പള്ളിപണി സംബന്ധിച്ച് ആഗ്രഹം അവർ കൊച്ചിട്ടിത്തരകനുമായി പങ്കുവെച്ചതിന്റെ ഫലമായി ആ വർഷത്തിൽ തന്നെ തരകന്റെ നേതൃത്വത്തിലും ഇവിടുത്തെ പുരാതന കുടുംബങ്ങളായ കിഴക്കേടത്ത്, പെരുമ്പ്രാൽ, കോളോത്തുമണ്ണിൽ, താവളത്തിൽ, കിഴക്കെ വീട്ടിൽ മുതലായ കുടുംബങ്ങളിലെ എട്ട് പിതാക്കന്മാരുടെ സഹകരണത്തിലും ഒരു ദേവാലയം പണിതു. മലങ്കരയുടെ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ പള്ളി കൂദാശ നടത്തുകയും പ്രഥമ ബലി അർപ്പിക്കുകയും ചെയ്തു. കൊച്ചിട്ടിത്തരകന്റെ പുത്രൻ ഗീവറുഗീസ് അച്ചനെ വികാരിയായും നിയമിച്ചു. എന്നാൽ ഗീവറൂഗീസ് അച്ചന് പരിയാരം പള്ളിയുടെ ചുമതല ഉണ്ടായിരുന്നതിനാൽ പുതിയ പള്ളിയിൽ കർമ്മങ്ങൾ നടത്തുന്നതിനായി അടൂർ കാഞ്ഞിരക്കോട്ടച്ചനെയാണ് ചുമതലപ്പെടുത്തിയിരുന്നത്. ഇദ്ദേഹം നമ്മുടെ അച്ചന്റെ ബന്ധുവും കൂടിയായിരുന്നു. ഏതാനും നാളുകൾ മാസ

ത്തിൽ ഒരു തവണ അച്ചൻ വി, കൂർബ്ബാന അർപ്പിച്ചു. 1845–ൽ ഗീവറുഗീസ് അച്ചൻ മാക്കാംക്കുന്നിൽ സ്ഥിരതാമസമാക്കി. പള്ളിയുടെ പൂർണ്ണ ചുമതല ഏറ്റെടുത്ത് നടത്തിവന്നു. 1845 മുതൽ 1908 വരെയും നീണ്ട 63 വർഷക്കാലം അദ്ദേഹം ഇടവക വികാരിയായി പ്രവർത്തിച്ചു. 1875–ൽ പത്രോസ് പാത്രിയർക്കീസ് ബാവാ ഗീവറുഗീസ് അച്ചന് കോർ എപ്പിസ്ക്കോപ്പാ സ്ഥാനം നൽകി. അങ്ങനെ ഗീവറുഗീസ് കോർ എപ്പിസ്ക്കോപ്പാ മദ്ധ്യതിരുവിതാംകൂറിൽ അറിയപ്പെട്ട ആളായിത്തീർന്നു.

1876–ൽകൂടിയ മുളന്തുരുത്തി സുന്നഹദോസിൽ കോർ എപ്പിസ്ക്കോപ്പായുടെ സാന്നിദ്ധ്യം വളരെ വിലപ്പെട്ടതായിരുന്നു. അദ്ദേഹത്തിന്റെ സുശക്തമായ നേതൃത്വം മൂലം മാക്കാം കുന്നിലും സമീപ സ്ഥലങ്ങളിലും നവീകരണ വേലിയേറ്റം ശക്തിപ്രാപിച്ചില്ല. നമ്മുടെ പൂർവ്വ പിതാക്കന്മാർ സത്യവിശ്വാസത്തിന്റെ കാവൽ ഭടന്മാരായി നിലകൊണ്ടു. അത് അഭിമാന ത്തോടെ ഇന്നത്തെ തലമുറയ്ക്ക് അനുസ്മരിക്കാവുന്ന ഒരു വസ്തുതയാണ്. അവർ ഭരമേല്പിച്ചു തന്ന ഓർത്തഡോക്സ് വിശ്വാസം സംരക്ഷിക്കുവാനും നമ്മുടെ പിൻഗാമികൾക്കു അത് കൈമാറുവാനുള്ള വലിയ  കടമ നാം മറന്നുപോകരുത്.

കൊച്ചിട്ടി ഗീവറുഗീസ് കോർ എപ്പിസ്ക്കോപ്പായുടെ ദീർഘകാല നേതൃത്വം മാക്കാം കുന്ന് ഇടവകയുടെയും തന്റെ നേതൃത്വത്തിൽ ഉണ്ടായിരുന്ന മൈലപ്ര, കുമ്പഴ, കിഴവള്ളൂർ, കാരൂർ, ഇടവകളുടെയും ഇന്നത്തെ അസൂയാവഹമായ പുരോഗതിയ്ക്കും വളർച്ചയ്ക്കും അസ്തിവാരം ഇട്ടു. അശ്വാരൂഢനായി ബാല്യക്കാരോടൊപ്പമാണ് ഈ സ്ഥലങ്ങളിലെല്ലാം അദ്ദേഹം സഞ്ചരിച്ചിരുന്നത്. ബഹു. കോർ എപ്പിസ്ക്കോപ്പായുടെ ചരമ ശതാബ്ദി ആഘോഷിക്കുന്ന ഈ മഹത്തായ സന്ദർഭത്തിൽ മാക്കാം കുന്ന് സെന്റ് സ്റ്റീഫൻസ് കത്തിഡ്രലിന്റെ എല്ലാ ആശംസകളും  നേരുന്നതിൽ സന്തോഷമുണ്ട്. ഈ വന്ദ്യ പിതാവിന്റെ പാവനസ്മരണ നിലനിർത്തുവാൻ നാം കടപ്പെട്ടവരാണെന്ന് നാം ഓർക്കണം.

**ഷിബു മാത്യു** (ട്രസ്റ്റി)



# 7

# വല്യമ്മച്ചിയിൽ നിന്നു കൊച്ചുമകൻ മനസ്സിലാക്കിയത്

## അഡ്വ: വി. ഫിലിപ്പ് മാത്യുസ്

(വലിയപറമ്പിൽ കിഴവള്ളൂർ)

വൈദികപട്ടം നൽകുന്ന അവസരത്തിൽ വായിക്കുന്ന ലേഖനങ്ങളിൽ 1 തിമോത്തിയോസ് മൂന്നാം അദ്ധ്യായം 1 മുതൽ 7 വരെയുള്ള വാക്യങ്ങൾ ഉൾപ്പെടുത്തിയിട്ടുണ്ട്. അത് ഇപ്രകാരമാണ്:

"ഒരുവൻ അദ്ധ്യക്ഷ സ്ഥാനം കാംക്ഷിക്കുന്നു എങ്കിൽ നല്ല വേല ആഗ്രഹിക്കുന്നു............... എന്നാൽ അദ്ധ്യക്ഷൻ നിരപവാദ്യനായി ഏക ഭാര്യയുടെ ഭർത്താവും നിർമ്മദനും ജിതേന്ദ്രിയനും സുശീലനും അതിഥി പ്രിയനും ഉപദേശിപ്പാൻ സമർത്ഥനും ആയിരിക്കണം. മദ്യപ്രിയനും തല്ലുകാരനും അരുത്. ശാന്തനും കലഹിക്കാത്തവനും ദ്രവ്യാഗ്രഹമില്ലാത്തവനും സ്വന്ത കുടുംബത്തെ നന്നായി ഭരിക്കുന്നവനും മക്കളെ പൂർണ്ണ ഗൗരവത്തോടെ അനുസരണത്തിൽ പാലിക്കുന്നവനും ആയിരിക്കണം. സ്വന്ത കുടുംബത്തെ ഭരിപ്പാൻ അറിയാത്തവൻ ദൈവ സഭയെ എങ്ങനെ പരിപാലിക്കും."

വൈദിക ശുശ്രൂഷയുടെ ഭാഗം തന്നെയാണ് സ്വ കുടുംബത്തെ നന്നായി പരിപാലിക്കുന്നത് എന്നത് മേൽ വാക്യങ്ങളിൽ നിന്നു വ്യക്തമാണല്ലോ. മക്കളെ ദൈവബോധത്തിലും സഭാ വിശ്വാസത്തിലും വളർത്തിക്കൊണ്ടു വരുവാൻ വളരെയേറെ ശ്രമിക്കുകയും അതിൽ വലിയൊരു അളവുവരെ വിജയിക്കുകയും ചെയ്ത വ്യക്തിയായിരുന്നു തെങ്ങും തറയിൽ ഗീവർഗീസ് കോർ എപ്പിസ്കോപ്പാ ഒന്നാമൻ.

അച്ചന്റെ ഇളയമകൾ റാഹേലമ്മയുടെ പുത്രൻ പരേതനായ വലിയപറമ്പിൽ മാത്യുസ് കത്തനാരുടെ മകനായ എനിക്ക് അദ്ദേഹത്തെ പറ്റിയുള്ള അറിവ് എന്റെ വല്യമ്മച്ചി വഴിയുള്ളതാണ്. അമ്മച്ചിക്ക് 12 വയസ്സായപ്പോഴേക്കും പിതാവായ ഗീവറുഗീസ് കോർ എപ്പിസ്കോപ്പാ I ഇഹലോകവാസം വെടിഞ്ഞു എന്ന് മനസ്സിലാക്കുന്നു. എന്നാലും പ്രാഥമിക വിദ്യാഭ്യാസം പോലും പൂർത്തിയാക്കാത്ത എന്റെ അമ്മച്ചി സുറിയാനി അക്ഷരമാലയും സുറിയാനി ഗീതങ്ങളും ചൊല്ലുന്നത് അത്ഭുതത്തോടെ ഞാൻ നോക്കിയിരുന്നിട്ടുണ്ട്. അവയൊക്കെയും പിതാവ് പഠിപ്പിച്ചാതാണെന്ന് അറിയുമ്പോൾ ആ മഹാനായ പിതാവിനെപ്പറ്റി അഭിമാനം

കൊള്ളാതെ തരമില്ല.

ചിട്ടയോടെ വിശ്വാസത്തേയും പരമ്പര്യത്തെയും മുറുകെ പിടിച്ചും 95 വയസ്സിലധികം ജീവിക്കുവാൻ അമ്മച്ചിയെ പ്രാപ്തയാക്കിയത് വല്യപ്പച്ചന്റെ ശിക്ഷണം ആണെന്ന് അമ്മച്ചിയിൽ നിന്നും ഞാനറിഞ്ഞു. അമ്മച്ചിയുടെ ജനനത്തിനുശേഷം ഏതാനും ദിവസങ്ങൾക്കുള്ളിൽ അമ്മച്ചിയുടെ അമ്മ മരിച്ചുവെങ്കിലും തന്റെ വൈദികവൃത്തിയുടെ തിരക്കിനിടയിൽ അമ്മയില്ലാത്ത മക്കളെ സഭാ വിശ്വാസത്തിലും ആചാര മുറയിലും വളർത്തുവാൻ അപ്പച്ചനു കഴിഞ്ഞു വെന്നതിനാൽ അദ്ദേഹത്തെ കൂടുതൽ ബഹുമാനത്തിന് അർഹനാക്കുന്നു.

ഇദ്ദേഹത്തിന്റെ പിൻമുറക്കാരായ നമ്മൾ വല്ല്യപ്പച്ചൻ കാണിച്ച് തന്ന നല്ല മാർഗ്ഗം പിൻപറ്റി ജീവിക്കുവാൻ ശ്രമിക്കുന്നത് അഭികാമ്യമാണല്ലോ.



# 8

# കർമ്മ മണ്ഡലത്തിൽ പ്രശോഭിച്ച ഗീവറുഗീസ് കോർഎപ്പിസ്കോപ്പാ I


**ഫാ. രാജു ഡാനിയേൽ പ്ലാന്തോട്ടത്തിൽ, മൈലപ്ര**

**(തുമ്പമൺ ഭദ്രാസന കൗൺസിലംഗം)**


**പത്തനംതിട്ട** ജില്ലയുടെ വടക്കുകിഴക്കായി സ്ഥിതിചെയ്യുന്ന ശബരിമല നിലയ്ക്കൽ പ്രദേശം മാർത്തോമാശ്ലീഹായുടെ പ്രേഷിത പ്രവർത്തനങ്ങളുടെ കാലയളവിൽ ജനവാസമുള്ള വ്യാപാരകേന്ദ്രമായിരുന്നു. ഇവിടം പതിമൂന്നാം നൂറ്റാണ്ടുവരെ മനുഷ്യവാസയോഗ്യമായിരുന്നു. പിന്നീട് നിലയ്ക്കൽ നിവാസികൾ അവിടെനിന്നു പലായനം ചെയ്തു കടമ്പനാട്, പാലാ, ഓമല്ലൂർ, ഇലന്തൂർ ചെങ്ങന്നൂർ കാഞ്ഞിരപ്പള്ളി, തുമ്പമൺ സ്ഥലങ്ങളിലേക്ക് കുടിയേറി. കടമ്പനാട് പാർത്തവർ അവിടെ ഒരു പള്ളി സ്ഥാപിച്ചു. അവരിൽ ഭൂരിപക്ഷത്തിന്റേയും ദേവാലയം കടമ്പനാട് ആയിരുന്നു. കാലാന്തരത്തിൽ അവിടെ നിന്നു ആളുകൾ തുമ്പമൺ, ഓമല്ലൂർ, ഇലന്തൂർ, തുടങ്ങിയ സ്ഥലങ്ങളിൽ കുടിയേറിപ്പാർത്തു. യാത്രാസൗകര്യം ഇല്ലാതിരുന്ന സാഹചര്യത്തിൽ നമ്മുടെ പൂർവ്വികർ ഓമല്ലൂരിൽ ഒരു പള്ളി സ്ഥാപിച്ചു. പിന്നീട് അവിടെ നിന്ന് ആളുകൾ മാറി മാറി പല ദേവലയങ്ങൾക്കും തുടക്കമിട്ടു.

ക്രിസ്തു ശിഷ്യനായ മാർത്തോമ്മാശ്ലീഹായുടെ പ്രോഷിത പ്രവർത്തനത്തിന്റെ ഫലമായി കേരളമണ്ണിൽ തുടക്കം കുറിച്ച ക്രിസ്തീയ സമൂഹം കേരളീയസംസ്ക്കാരത്തിന്റെ വളർച്ചയ്ക്കും മറ്റും ഒട്ടധികം സംഭാവനകൾ നൽകിവരുന്നു. നമുക്ക് ലഭിച്ച ശ്ലൈഹിക പാരമ്പര്യവും ക്രിസ്തീയ സാക്ഷ്യജീവിതവും നിലനിർത്തി ദൈവിക മാർഗ്ഗത്തിൽ ദൈവജനത്തെ വഴിനടത്തുവാൻ പ്രയത്നിച്ച മഹാരഥന്മാർ എത്രയോ പേർ ലോകത്തോടു യാത്ര പറഞ്ഞു. പത്തൊമ്പത് ഇരുപത് നൂറ്റാണ്ടുകളിൽ മദ്ധ്യ തിരുവിതാംകൂറിലെ ഓർത്തഡോക്സ് ദേവാലയങ്ങളിൽ ദീർഘകാലം വൈദിക സേവനം ചെയ്ത വൈദികർ തെങ്ങുംതറയിൽ കുടുംബാംഗങ്ങളായിരുന്നു. ഇപ്പോഴത്തെ യാത്രാസൗകര്യങ്ങളോ ദേവാലയ ക്രമീകരണങ്ങളോ ഇല്ലാത്ത കാലത്ത് ദീർഘയാത്ര നടത്തി ഇടവകകളെ നയിച്ച പിതാക്കന്മാരുടെ സേവനം എത്രയോ നിസ്തുലമായിരുന്നു എന്ന് നാം തിരിച്ചറിയണം. അവരുടെ സേവനസന്നദ്ധതയും ക്ലേശപൂർണ്ണമായ ത്യാഗ

മനോഭാവവും നേതൃത്വവും നമ്മുടെ സമീപ ദേവാലയങ്ങളുടെ നില നിൽപ്പിനും വളർച്ചയ്ക്കും നിദാനമായിട്ടുണ്ട്. ആ ചരിത്ര ശൃംഖലയിൽ ദേവാലയങ്ങൾ സ്ഥാപിക്കുന്നതിനും ക്രിസ്തീയ സമൂഹത്തെ ദൈവി കാരാധനയിലൂടെ ദൈവസംസർഗം ഉള്ളവരാക്കി മാറ്റുന്നതിനും അക്ഷീണം പ്രയത്നിച്ച ക്രാന്തദർശികളായ പിതാക്കന്മാരായിരുന്നു തെങ്ങുംതറയിലെ വൈദികർ. അവരിൽ അഗ്രഗണ്യനായ കൊച്ചിട്ടി ഗീവ റുഗീസ് കോർ എപ്പിസ്കോപ്പാ ഒന്നാമന്റെ 101-ാം സ്മരണാഘോഷം നട ത്തപ്പെടുന്ന ഈ ധന്യ സന്ദർഭത്തിൽ അദ്ദേഹം നേതൃത്വം നൽകിയ സമീപദേവാലയങ്ങളിലെ എന്റെ വൈദിക ശുശ്രൂഷയിൽ നിന്നും, കുടുംബാംഗങ്ങളിൽ നിന്നുള്ള സ്നേഹ സമ്പർക്കത്തിൽ നിന്നും, മന സ്സിലാക്കിയിട്ടുള്ള ചില ചരിത്ര വസ്തുതകളുടെ ഒരു ചുരുങ്ങിയ വിവ രണം നൽകുക എന്ന ഉദ്യമം മാത്രമാണിത്. അതിൽ എന്നേക്കൂടി പങ്കു കാരനാക്കുവാൻ അനുവദിച്ച കുടുംബാംഗങ്ങളോടുള്ള നന്ദി നിസ്സീമമാ ണ്.

### സെന്റ് പീറ്റേഴ്സ് ഓർത്തഡോക്സ് പള്ളി (കാരൂർ-ഇലന്തൂർ)

ഓമല്ലൂർ പള്ളിയിൽ കൂടി വന്ന ഇലന്തൂരിലെ പൂർവ്വികർ ഇലന്തൂരിൽ ഒരു പള്ളി സ്ഥാപിക്കണമെന്ന് ആഗ്രഹിച്ചു. ഈ സന്ദർഭത്തിൽ പല തർക്ക ങ്ങൾ ഉണ്ടായിരുന്നു എങ്കിലും താഴയിൽ അച്ചന്റെ അനുയായികൾ ഓമ ല്ലൂർ പള്ളിയുടെ പടിപ്പുര പൊളിച്ചുകൊണ്ടുവന്നു ഇലന്തൂർ വലിയ പള്ളി (കുമാരനല്ലൂർ പള്ളി) നിൽക്കുന്നിടത്ത് സ്ഥാപിക്കുകയും ആരാധാനാ ക്രമീകരണങ്ങൾ ചെയ്യുകയുമുണ്ടായി. എന്നാൽ കളീക്കൽ അച്ചനും കൂറെ ആളുകളും ചേർന്ന് ഇന്നത്തെ പരിയാരം പള്ളി നിൽക്കുന്നിടത്ത് പള്ളി സ്ഥാപിച്ചു.

അന്നത്തെ ഇടവക മെത്രാപ്പോലീത്തായായിരുന്ന മാർ ദിവന്നാസി യോസ് തിരുമേനിയുടെ താല്പര്യപ്രകാരം പരിയാരം പള്ളിയിൽ കൂടി വന്നിരുന്ന തെങ്ങുംതറയിൽ കെച്ചിട്ടി ഗീവറുഗീസിനും തെക്കേ കളീക്കൽ ചെറിയാനും വൈദികപ്പട്ടം നൽകി. ബഹു. കൊച്ചിട്ടി ഗീവറുഗീസ് കത്ത നാർ മാക്കാംകുന്നിൽ താമസമാക്കുകയും മാക്കാംകുന്ന് പള്ളി വികാരി യാവുകയും കോർ എപ്പിസ്ക്കോപ്പാ സ്ഥാനമേൽക്കുകയും ചെയ്തു. ബഹു. തെക്കേ കളീക്കൽ ചെറിയാൻ കത്തനാർ പരിയാരം പള്ളി വികാ രിയായി സേവനം അനുഷ്ഠിച്ചുപോന്നു. ഈ കാലയളവിൽ ചെറിയാൻ കത്തനാർ നവീകരണ ചിന്താഗതിയിലേക്ക് വഴിമാറി. ഗീവറുഗീസ് കോർ എപ്പിസ്ക്കോപ്പാ സത്യവിശ്വാസത്തിൽ ഉറച്ചുനിന്നു.

പള്ളിസ്വത്തുക്കൾക്ക് കേസായി 1889-ലെ റോയൽ കോടതി വിധി പ്രകാരം നവീകരണക്കാർക്ക് പരിയാരം പള്ളിയിൽ യാതൊരവകാശവു

മില്ലാതെയായി. തുടർന്ന് പല തർക്കങ്ങളും നിലനിന്നിരുന്നുവെങ്കിലും കൊച്ചിട്ടി ഗീവറുഗീസ് കോർഎപ്പിസ്ക്കോപ്പായുടെ നേതൃത്വത്തിൽ ഒരു പുതിയ പള്ളി പണിയുന്നതിന് തീരുമാനിച്ചു. അത് നെല്ലിക്കാലാ മുതൽ വാര്യപുരം വരെ വ്യാപിച്ചു കിടന്നിരുന്ന ഇടവകയുടെ ഏതാണ്ട് മദ്ധ്യഭാഗമായ കാരൂരിലായിരിക്കണമെന്നു നിശ്ചയിച്ചു. പരിശുദ്ധ പത്രോസ് ശ്ലീഹായുടെ നാമത്തിൽ 1072 മീനം 9–ാം തീയതി പരിശുദ്ധ പരുമല തിരുമേനി ശിലാസ്ഥാപനം നടത്തി കുരിശും വച്ച് ആദ്യ കൂർബ്ബാന നടത്തി. കാരൂർ പള്ളി സ്ഥാപിച്ചു. പുതിയ ഇടവക പരിയാരം പുത്തൻ പള്ളി എന്ന പേരിലാണ് അറിയപ്പെട്ടിരുന്നത്. ഈ സമയം വികാരിയായിരുന്ന ഗീവറുഗീസ് കോർഎപ്പിസ്ക്കോപ്പാ ഒന്നാമൻ മറ്റ് ഏഴു പള്ളികളുടെ ചുമതല കൂടി നിറവേറ്റേണ്ടിയിരുന്നു. ഈ ഇടവകയുടെ സ്ഥാപനത്തിനും വളർച്ചയ്ക്കും ധീരമായ നേതൃത്വം നൽകിയ പിതാക്കന്മാരെ സ്നേഹപൂർവ്വം സ്മരിക്കുന്നു.

**മൈലപ്ര സെന്റ് ജോർജ്ജ് വലിയ പള്ളി**

നിലയ്ക്കലിൽ നിന്നും പാലായനം ചെയ്ത പൂർവ്വികരുടെ ആദ്യദേവാലയം കടമ്പനാട് ആയിരുന്നു. പിന്നീട് തുമ്പമണ്ണിലും ഓമല്ലൂരിലും ദേവാലയങ്ങൾ സ്ഥാപിക്കപ്പെട്ടു. കൊല്ലവർഷം 1118 ൽ തെങ്ങുംതറയിൽ കൊച്ചിട്ടിത്തരകന്റെയും നേതൃത്വത്തിൽ മൈലപ്ര, കുമ്പഴ, കടമ്മനിട്ട, വാഴമുട്ടം, മാക്കാംകുന്ന് മുതലായ പ്രദേശങ്ങളിലെ ക്രിസ്ത്യാനികൾ ചേർന്ന് മാക്കാംകുന്നിൽ ഒരു ദേവാലയം സ്ഥാപിച്ചു.

മാക്കാംകുന്ന് പള്ളിയിൽ കൂടി വരവെ മൈലപ്രായിലെ സുറിയാനി ക്രിസ്ത്യാനികൾ മൈലപ്രായിൽ ഒരു ദേവാലയം സ്ഥാപിക്കണമെന്ന് ആഗ്രഹിച്ചു. 1019–ൽ താൽക്കാലിക ഷെഡ് കെട്ടി ദേവാലയം സ്ഥാപിച്ചു. പിന്നീട് വല്യത്തുതുരുത്തുമൂല പുരയിടത്തിൽ ഷെഡ്കെട്ടി ദേവാലയം സ്ഥാപിച്ചു. തെങ്ങുംതറയിൽ അച്ചന്മാർ അവിടെ വിശുദ്ധ കുർബ്ബാന അർപ്പിച്ചു വന്നിരുന്നു. തുടർന്ന് പല സന്ദർഭങ്ങളിലും പള്ളി മാറ്റി സ്ഥാപിക്കപ്പെട്ടുവെങ്കിലും തെങ്ങുംതറയിൽ വൈദികരുടെ നേതൃത്വത്തിലാണ് പള്ളികാര്യങ്ങൾ നടന്നുകൊണ്ടിരുന്നത്. തെങ്ങുംതറയിൽ ബഹു. ഗീവറുഗീസ് കോർ എപ്പിസ്ക്കോപ്പാ രണ്ടാമന്റെ (1875–1970) അവികാരിത്വത്തിൽ ദേവാലയം കൂടുതൽ പുരോതി പ്രാപിക്കുകയും പള്ളിക്കാര്യങ്ങൾക്ക് ക്രമീകരണവും നടപടിക്രമങ്ങളും ഉണ്ടാവുകയും ചെയ്തു.

തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ കൂടിയായിരുന്ന പരിശുദ്ധ പരുമല തിരുമേനി 1891–ൽ പഴയ മൈലപ്രപള്ളിക്ക് ശിലാസ്ഥാപന കർമ്മം നിർവ്വഹിച്ചു. ഊർശ്ലേം യാത്രയ്ക്ക് മുമ്പ് (1894) ൽ മൈലപ്ര പള്ളി സന്ദർശിച്ച് വിശുദ്ധ നാടുകളുടെ സന്ദർശനത്തിനായി യാത്രച്ചെ

ലവാനി യി കൈമുത്ത് സ്വീകരിച്ചതായി രേഖപ്പെടുത്തിയിട്ടുണ്ട്.

സാമ്പത്തിക പരാധീനതയാൽ കുറെക്കാലത്തേക്ക് പള്ളിപണി നടത്തുവാൻ കഴിഞ്ഞില്ല. എന്നാൽ ഇടവക ജനങ്ങളുടേയും വികാരി തെങ്ങുംതറയിൽ ഗീവറുഗീസ് കോർഎപ്പിസ്ക്കോപ്പാ ദ്വിതീയന്റെയും സഹായപട്ടക്കാരനായിരുന്ന അദ്ദേഹത്തിന്റെ മകൻ റ്റി. ജി. എബ്രഹാം അച്ചന്റെയും കഠിനമായ പ്രയത്നത്താൽ പള്ളിപണി പൂർത്തികരിച്ചു. കൂദാശ നടത്തപ്പെടുകയുണ്ടായി. പ്രായാധികൃത്തിലായ ഗീവറുഗീസ് കോർഎപ്പിസ്ക്കോപ്പാ ദ്വിതിയന് പള്ളിക്കാര്യങ്ങൾ നടത്തിക്കൊണ്ടു പോകുന്നതിന് പ്രയാസമായി വന്നപ്പോൾ അദ്ദോഹത്തിന് ഈ പള്ളിയിൽ നിന്നു മരണം വരെയും പ്രതിമാസം ഒരു തുക ഓണറേറിയായി കൊടുത്തു ബഹുമാനിച്ചിരുന്നു. അദ്ദേഹം 1907 മാർച്ച് 7-ാം തീയതി നിര്യാതനായി മാക്കാംകുന്ന പള്ളിയുടെ മദ്ബഹായോട് ചേർന്ന് സംസ്ക്കരിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ നിസ്വാർത്ഥമായ സേവനങ്ങളെ നന്ദിപൂർവ്വം സ്മരിക്കുന്നു.

### കുമ്പഴ സെന്റ് മേരീസ് വലിയ കത്തീഡ്രൽ

എ. ഡി. 1833 ൽ (1018) ൽ മാക്കാംകുന്ന് ദേവാലയത്തിൽ കൂടിവരവേ കുമ്പഴയിൽ ദേവാലയം സ്ഥാപിക്കണമെന്ന് ആഗ്രഹിച്ച പിതാക്കന്മാർ തെങ്ങുംതറയിൽ കൊച്ചിട്ടി ഗീവറുഗീസ് കത്തനാരുടെ നേതൃത്വത്തിൽ എ. ഡി. 1887 ൽ (മ.വ. 1062) കുമ്പഴ ജംഗ്ഷന് സമീപം പിനറ്റുംമൂട്ടിൽ പുരയിടത്തിൽ ഒരു താല്കാലിക ഷെഡ്കെട്ടി കുമ്പഴ ബഥേൽ പള്ളി എന്ന പേരിൽ ആരാധന തുടങ്ങി. പല പ്രായോഗിക ബുദ്ധിമുട്ടുകൾ നേരിട്ടതിനാൽ മാറിമാറി ഷെഡ്ഡുകൾ ഉണ്ടാക്കി ആരാധന നടത്തുവാൻ ശ്രമിച്ചെങ്കിലും അവ ഒന്നും തന്നെ നിലനിർത്തുവാൻ കഴിഞ്ഞില്ല. പിന്നീട് ഇപ്പോഴത്തെ കത്തീഡ്രൽ നിൽകുന്ന സ്ഥലം തങ്ങുംതറയിൽ കൊച്ചിട്ടി കത്തനാരുടെ പേരിൽ വിലയ്ക്കുവാങ്ങി അവിടെ ഒരു പള്ളി സ്ഥാപിക്കുന്നതിനുള്ള ഗവ. അംഗീകാരവും നേടി ഷെഡ്ഡ് ഉണ്ടാക്കി ആരാധന നടത്തിവന്നു.

എ. ഡി. 1894 മലയാളവർഷം (മ.വ. 1068) പരിശുദ്ധ പരുമല തിരുമേനി പുതിയ പള്ളിക്കെട്ടിടതിന്റെ ത്രോണോസിന് ശിലാസ്ഥാപനം നടത്തി ഒപ്പം ഊർശ്ലേം യാത്രയ്ക്കു മുമ്പായി (1895) പള്ളി സന്ദർശിച്ച് കൈമുത്ത് സ്വീകരിച്ചിട്ടുള്ളതായും ചരിത്ര രേഖയിൽ കാണാം. ഈ ദേവാലയത്തിൽ തെങ്ങുംതറയിൽ കൊച്ചിട്ടി ഗീവറുഗിസ് കത്തനാരുടെ മകൻ റ്റി. ജി. ഗീവറുഗീസ് കത്തനാർ കർമ്മാദികൾ നടത്തിയിരുന്നു. ഈ ഇടവകയുടെ പ്രാരംഭ കാലം മുതൽ അതിനെ നട്ടു നനച്ചു വളർത്തുവാൻ അക്ഷീണം പ്രവർത്തിച്ച പിതാക്കന്മാരാണ് കൊച്ചിട്ടി ഗീവറുഗീസ് കത്ത

നാരും മകൻ ഗീവറുഗിസ് കത്തനാരും. ഗീവറുഗീസ് കോർഎപ്പിസ്ക്കോപ്പാ രണ്ടാമന്റെ വാർദ്ധക്യസഹജമായ ബുദ്ധിമുട്ടു മൂലം 1964 ൽ ഇടവകയുടെ ചുമതലയിൽ നിന്നു സ്വമനസാലെ പിരിഞ്ഞുപോവുകയും ചെയ്തു.

മൺമറഞ്ഞുപോയ പിതാക്കന്മാരെ ഓർക്കുവാനും, അവരുടെ സേവന സ്മരണകൾ തലമുറകൾക്ക് പകർന്നുകൊടുക്കേണ്ടതും ജീവിക്കുന്ന തലമുറയുടെ കർത്തവ്യമാണ് ചരിത്ര വസ്തുതകൾ സക്ഷിക്കുവാനും അവ പരിരക്ഷിക്കുവാനും കഴിഞ്ഞെങ്കിൽ മാത്രമേവരും തലമുറയ്ക്ക് അത് പകരാനാകു. പിൻ തലമുറയ്ക്ക് നാം സമ്മനിക്കുന്ന അമൂല്യ ഉപഹാരങ്ങളാണ് ചരിത്ര രേഖകൾ. നാം പിന്നിട്ട വഴികൾ, നമ്മെ കൈപിടിച്ച് നടത്തിയവർ  ഇരുളിൽ പ്രകാശം നൽകിയവർ ഇവരെ സ്മരിക്കുവാൻ ഈ ഉദ്യമം സഹായകരമാകട്ടെ എന്ന് ആശംസിക്കുന്നു. ശതാബ്ദിസ്മരണയിൽ നിറഞ്ഞു നിൽക്കുന്ന ഈ ധന്യപിതാവിന്റെ സ്മരണയ്ക്കു മുമ്പിൽ പ്രാർത്ഥനാ പൂർവ്വമായ ആദരാഞ്ജലികൾ അർപ്പിക്കുന്നു.

ഈ ചരിത്ര വസ്തുതകൾ അതാതു പള്ളികളുടെ സ്മരണകളിൽ നിന്നും എടുത്തിട്ടുള്ളതാകുന്നു.





**സിസ്റ്റർ അൽഫോൻസാ മൈലപ്ര**

## ഗീവർഗീസ് കോർഎപ്പിസ്കോപ്പാ ഒന്നാമന്റെ മക്കളും കൊച്ചുമക്കളും



റ്റി. ജി. ചാക്കോയും പത്നിയും



ശോശാമ്മയും ഭർത്താവും



റ്റി. ജി. നൈനാനും പത്നിയും



റ്റി. ജി. ഫീലിപ്പോസും പത്നിയും



റാഹേലമ്മയും ഭർത്താവും



ഏലിയാമ്മ



മറിയാമ്മ









കൊച്ചുമക്കൾ: 1. കെ. ഒ. ജോർജ്ജ്, 2. റ്റി. പി. ജോർജ്ജ്, വി. ജെ. ജോഷ്വാ, 3. റ്റി. പി. അലക്സാണ്ടർ